# THE GURUNATHAN.

# ഗുരുനാഥൻ

*L. No. 85/15—7—26:*

പുസ്തകം 15 | 1111 കൎക്കടകം | ലക്കം 12

വിദ്യാദാനവിശിഷ്ടകൃത്യരതരാമദ്ധ്യാപകാനാം സദാ
വിദ്യാഽദാനഭരം വഹിച്ചുമരുവും വിദ്യാൎത്ഥിലോകത്തിനും
വിദ്യാലോലുപരായ മററു ജനസാമാന്യത്തിനും പത്ഥ്യമാം
വിദ്യാസങ്ഗ്രഹസമ്പുടോഽസ്തുഗുരുനാഥോയം സഹായം ഭുവി.

## വിഷയവിവരം

## വില്പാനുണ്ട്

# VI. ഫാറം പാഠ്യപുസ്തകം

## ചിന്താസന്താനം

### (ആറാംഭാഗം)

ഗ്രന്ഥകത്താ:— ആർ. ഈശ്വരപിള്ള ബി. എ.

വില 14 ചക്രം

## ന്യായമായ കമ്മീഷൻ

പുറമേ ഇംഗ്ലീഷ് മലയാളം സ്കൂളുകളിലെ എല്ലാ പാഠ്യപുസ്തകങ്ങളും വില്പാനുണ്ട്

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

---

## അദ്ധ്യാപനസംബന്ധമായ ചില പുസ്തകങ്ങൾ

### അദ്ധ്യാപനസാഹ്യം

ഗ്രന്ഥകത്താ:— എൻ. ശിവശങ്കരപ്പിള്ള **B. A., L. T.**

വില അണ 8.

### അദ്ധ്യാപനാങ്കുരം

ഗ്രന്ഥകത്താ:— എൻ. ശിവശങ്കരപ്പിള്ള **B. A., L. T.**

വില. അണ 6.

മാനേജർ

ഈശ്വരവിലാസം പുസ്തകശാല,

പറവൂർ

# ആധുനിക കണ്ടുപിടിത്തങ്ങൾ.

*BY*

( മാത്യു എം. കുഴിവേലി )

*Headmaster St. Thomas Training School, Palai.*

അത്യത്ഭുതകരങ്ങളായ ആധുനികകണ്ടുപിടിത്തങ്ങളെപ്പററി സാങ്കേതികജ്ഞാനമില്ലാത്ത സാധാരണക്കാൎക്കും മനസ്സിലാകുന്ന രീതിയിൽ ലളിതമായി പ്രതിപാദിക്കുന്ന മലയാളത്തിലെ ഏകഗ്രന്ഥം.

## വിഷയവിവരം.



കമനീയമായ ചിത്രങ്ങൾ——

——മനോഹരമായ അച്ചടി.

വില ചക്രം **16.**

ഗ്രന്ഥകൎത്താവിനോടപേക്ഷിക്കുക.

# തയ്യാറായിരിക്കുന്നു.

## കുറച്ചുകാപ്പികൾ മാത്രം
## ചിന്താസന്താനം (ഏഴാംഭാഗം)

ഗ്രന്ഥകൎത്താ:—

ആർ. ഈശ്വരപിള്ള ബി. എ.

വില അണ 8.

---

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# ഗുരുനാഥൻ

| പുസ്തകം 15 | 1111 കൎക്കടകം | ലക്കം 12 |
|---|---|---|


## നവീനശാസ്ത്രപ്രയോഗം

(എം. രാജരാജവൎമ്മതമ്പുരാൻ എം. എ., ബി. എൽ.)

കേവലശാസ്ത്രസിദ്ധാന്തങ്ങൾ പ്രയോഗദശയെ പ്രാപിച്ചില്ലെങ്കിൽ നമുക്കു പ്രയോജനമില്ല. ആപേക്ഷികസിദ്ധാന്തംകൊണ്ടോ സ്ഥലകാലൈക്യംകൊണ്ടോ നമുക്കു വയറു നിറയുന്നില്ല. ഉപരിഗണിതവിശാരദന്മാർക്കു രസിക്കാം. ഇന്നു കാണുന്ന സുഖസൌകൎയ്യങ്ങളെല്ലാം നവീനശാസ്ത്രപ്രയോഗസിദ്ധങ്ങളാണു്. എങ്കിലും ഒരു സംഗതി ഓൎമ്മിക്കണം; കേവലശാസ്ത്രങ്ങൾ പെററ മക്കളാണു് അവയെല്ലാം. പണ്ടത്തെ കാലം, ഹാ! എന്തു സുഖമായിരുന്നു; സുവൎണ്ണകാലമായിരുന്നു; എന്നു പലരും പറയാറുണ്ടു്. ചില കാലഘട്ടങ്ങളപ്രകാരമായിരുന്നില്ലെന്നു പറയാനും തരമില്ല. സത്യത്തിൽ അന്നിരുന്ന ചില മഹാന്മാരെ വിചാരിച്ചും പുരാണമെന്നുള്ള മാഹാത്മ്യം നിനച്ചുമാണു് ആ കാലത്തെ പുകഴ്ത്തുന്നതു്. ജനസാമാന്യത്തിന്റെ സ്ഥിതി അന്നു വളരെ പരുങ്ങലിൽതന്നെ ഇരുന്നു. നവീനശാസ്ത്രപ്രയോഗങ്ങൾ അതിനൊരു പരിഹാരം നൽകുന്നുണ്ടെന്നുള്ളതിൽ തൎക്കമില്ല.

എവിടെ നോക്കിയാലും ഇന്നു നവീനശാസ്ത്രങ്ങളുടെ പ്രയോഗങ്ങൾ കാണാം. അവ സൃഷ്ടിച്ച വാഹനങ്ങളിലാണു നാം സഞ്ചരിക്കുന്നതു്; തന്മൂലമാണു നാം വാൎത്താവിനിമയം ചെയ്യുന്നതു്. അവയുടെ സഹായംകൊണ്ടാണു നമുക്കു ചെഴിപ്പായി ഭക്ഷണപദാൎത്ഥങ്ങൾ ലഭിക്കുന്നതു്; നാം വായിക്കുന്ന പുസ്തകവും, എഴുതുന്ന കടലാസും, പേനപോലും, പുതുശാസ്ത്രസൃഷ്ടങ്ങളാണു്. ഒരു കാൎയ്യം സിദ്ധം; ജനങ്ങളുടെ വൎദ്ധന വിചാരിച്ചാൽ, ഇന്നു പ്രായോഗികശാസ്ത്രപ്രവൎത്തനങ്ങളില്ലാതിരുന്നെങ്കിൽ പട്ടിണി പറവുമായിരുന്നു. ഏതു സാധനവും ഏതു നാട്ടിൽനിന്നും എളുപ്പത്തിൽ കൊണ്ടുവരുന്നതിനു് ഇന്നു സാദ്ധ്യമാകുന്നതു പുതുശാസ്ത്രപ്രവൃത്തിയുടെ ഫലമാണെന്നു സമ്മതിച്ചേ തീരൂ.

ക്രിസ്ത്വബ്ദം പതിനെട്ടാം ശതകത്തിൽ യൂറോപ്പിലും അമേരിക്കയിലും മുതലിച്ച വ്യവസായകലാപം യന്ത്രയുഗത്തെ ആവിർഭവിപ്പിച്ചു; ഇരുപതാം ശതകം അതുപോലെ വിദ്യുച്ഛക്തിയുഗത്തെ ഉൽപാദിപ്പിച്ചിരിക്കുന്നു. വാഹനങ്ങൾക്കും, വ്യവസായത്തിനും, ജലസംഭരണത്തിനും, കൃഷിക്കും, വെളിച്ചത്തിനും, ഭക്ഷണപാകത്തിനും, വാർത്താവിതരണത്തിനും, എന്നല്ല സകലത്തിനും ഇന്നു വിദ്യുച്ഛക്തി സാധകമായിരിക്കുന്നു. തന്നിമിത്തം അനവധി സൌകര്യങ്ങളുണ്ടായിട്ടുള്ളതിനു പുറമെ ചെലവു കുറവും വന്നിട്ടുണ്ട്. സാധനനിർമ്മാണം ഇരട്ടിച്ചു; മനുഷ്യപ്രയത്നം കുറഞ്ഞു പുതുപുതുയന്ത്രങ്ങളുണ്ടാകുന്നു. മനുഷ്യനു ദിവ്യശക്തി സിദ്ധിച്ചു. പണ്ടു സിദ്ധന്മാർക്കുണ്ടായിരുന്നതായി കാണുന്ന ഐശ്വര്യങ്ങൾ ഇന്നു സുലഭങ്ങളായിട്ടുണ്ട്.

യന്ത്രങ്ങൾ ഉത്ഭവിച്ചതുമുതൽ കൈവേലയ്ക്കു വാട്ടംതട്ടിക്കഴിഞ്ഞു. വേലക്കാർ നിർവ്വഹിച്ചുവന്ന ജോലി യന്ത്രങ്ങൾ ചെയ്തുതുടങ്ങി. എങ്കിലും യന്ത്രശാലകളിൽ അനവധി വേലക്കാർ വേണ്ടിയിരുന്നു. അവർ കൈവേല ചെയ്തുവന്നപ്പോഴേക്കാൾ യന്ത്രസഹായംകൊണ്ടു കൂടുതൽ സാധനങ്ങളെ നിർമ്മിക്കയും തന്നിമിത്തം കൂടുതൽ കൂലി സമ്പാദിക്കയും ചെയ്തു. കൂലി ഏറിയപ്പോൾ ആദായംകൂടി; തദനുസാരേണ ലൌകികജീവിതരീതിക്ക് ഉയർച്ച വന്നു. സാധനങ്ങൾക്കു പിരിവ് അതിനതിനു വർദ്ധിച്ചു. പിരിവേറിയപ്പോൾ മുതലാളികൾക്കു ലാഭം കിട്ടി. പുതുയന്ത്രശാലകൾ ഏർപ്പെട്ടു. ഇങ്ങനെ മുതലാളികളും തൊഴിലാളികളും ഒരുവിധം സുഭിക്ഷമായി കഴിച്ചു.

ആവിയന്ത്രങ്ങൾ ഉണ്ടായകാലത്തുണ്ടായിരുന്ന ഇക്കഥ എല്ലാം മാറി വിദ്യുച്ഛക്തി പ്രചാരംവന്നപ്പോൾ, വേലയ്ക്കു ആളുകൾ കുറച്ചുമതി എന്നായി, മുതലാളിമാർ അനവധിപേരെ പിരിച്ചുവിട്ടു. പിരിച്ചവർ പണി ഇല്ലാതെ ബഹളം തുടങ്ങി; സംഘംകൂടി മത്സരവും ഹാർത്താലും ആരംഭിച്ചു. അതുകൊണ്ടു കുലുങ്ങിയില്ല മുതലാളിമാർ. വിദ്യുച്ഛക്തിയുടെ സഹായംകൊണ്ടു യന്ത്രശാലകൾ മൊത്തമായി കണക്കില്ലാത്ത സാധനങ്ങൾ നിർമ്മിച്ചു. തൊഴിലാളികൾക്കു പട്ടിണിയുമായി. ഇതാണ് ഇന്നത്തെ നില. സാധനങ്ങൾ ധാരാളം; അതിനതിനു ദാരിദ്ര്യം കൂടുതലും.

ഓരോ നാട്ടിലുമുള്ള തൊഴിലില്ലാത്തവരുടെ കണക്കു കേട്ടാൽ ഞെട്ടിപ്പോകും. തൊഴിൽ പ്രമാണങ്ങളായ രാജ്യങ്ങളിലാണു തെണ്ടിനടക്കുന്നവരുടെ എണ്ണം കൂടുതൽ. ഇംഗ്ലണ്ട്, ജർമ്മനി, അമേരിക്ക മുതലായ രാജ്യങ്ങളിൽ കോടിക്കണക്കിന് ആളുകൾ തൊഴിലില്ലാതെ വലയുന്നു. ഇതിനു പരിഹാരം ഇന്നേവരെ ആരും കണ്ടിട്ടില്ല. സോവിയററു റഷ്യർ സമാരംഭിച്ചിട്ടുള്ള സമത്വസമ്പ്രദായം എത്രമാത്രം ഫലപ്രദമാണെന്നും പ്രാ

യോഗികമാണെന്നു് കണ്ടുതന്നെ അറിയണം. ലോകമൊട്ടുക്കു പുരാതനകാലംമുതൽ നിലനിന്നുവരുന്നതാണു് അസമത്വവും, തന്നിഷ്ടമായ മേന്മയും എളിമയും. അതു പാടേ തുടച്ചുകളഞ്ഞു്, ധനമെല്ലാം പൊതുസ്വത്തായി ഗണിച്ചും, ധനികനെന്നും ദരിദ്രനെന്നും ഭേദമില്ലാതെ, ഒന്നുപോലെ അനുഭവിപ്പിക്കാൻ സർവ്വേശ്വരനുപോലും അത്ര എളുപ്പമല്ല. അഥവാ, ഒരു നാട്ടുകാർ അപ്രകാരം ചെയ്തു എന്നിരിക്കട്ടെ; മററുള്ളവർ സമ്മതിക്കുമോ? പണ്ടായിരുന്നെങ്കിൽ, ഗതാഗതവൈഷമ്യംനിമിത്തം ഒരു രാജ്യത്തിനു മററുള്ളവരുടെ മുഖംനോക്കീട്ടാവശ്യമില്ലെന്നു വന്നേക്കാം. ഇന്നോ? ലോകമൊട്ടുക്കു ഒന്നായി തീൎന്നിരിക്കുന്നു. ദൂരമെന്നുള്ളതു് ഇല്ലാതായി. സാമീപ്യംകൊണ്ടും, കച്ചവടംകൊണ്ടും, ഇടപാടുകൾകൊണ്ടും ലോകമൊട്ടുക്കു് ഒരു തറവാടായി. അംഗങ്ങൾതമ്മിൽ മത്സരം വൎദ്ധിച്ചുവരുന്നു. പത്തൊമ്പതാം ശതാബ്ദത്തിൽ നടപ്പായിരുന്ന പ്രജാപ്രഭുത്വബോധത്തിനുപോലും ഉടവുതട്ടി ഏകാധിപത്യമാണു് ഇന്നു യൂറോപ്പിൽ സാധാരണമായി കാണുന്നതു്. പരമ്പരാഗതനായ രാജാവായാലും പ്രജാപ്രതിനിധി പുരുഷനായാലും ഒരാളല്ലാതെ അനവധി ജനങ്ങൾ ഒന്നിച്ചു് ഒന്നും ഭരിക്കാൻ സാധിക്കുന്നതുമല്ല. ചട്ടംകെട്ടാനും നടത്താനും ഒരു കൂട്ടർതന്നെ ആകുന്നതുതന്നെയാണു് കലാപം. അതു വ്യവ്യസ്ഥിതഭരണമാകയില്ല. മേലാവെന്നും കീഴെന്നുമുള്ള ബോധമാണു് ഏതു വ്യവസ്ഥയുടെയും മൂലം.

മുതലാളിത്വത്തിൽനിന്നു മുളയ്ക്കുന്നതാണു സാർവ്വഭൗമത്വം. ആ ബോധം മത്സരത്തിനു നിദാനമാകുന്നു. ഓരോ രാജ്യത്തിനും അഹന്തയുണ്ടാകുമ്പോൾ സ്വരാഷ്ട്രമെന്ന ബോധമുളവാകുന്നു. ഓരോനാട്ടും സ്വന്തം മേന്മയ്ക്കു പ്രയത്നിക്കുന്നു. അതിന്മേൽ കലഹം ഉത്ഭവിക്കുന്നു. തൊഴിലുകൾക്കു വേണ്ടുന്ന അസംസ്കൃതങ്ങളായ ചരക്കുകൾ ശേഖരിക്കാനും പരിഷ്കൃതി കുറഞ്ഞതോ ശക്തി കുറഞ്ഞതോ ആയ ദേശത്തെ കൈയ്യേറി വ്യാപരിക്കുന്നു. യന്ത്രനിൎമ്മിതങ്ങളായ സാധനങ്ങളെ വ്യാപാരംചെയ്തു ധനമാൎജ്ജിക്കുന്നതിനു മത്സരിക്കുന്നു. സ്വരാജ്യവ്യവസായാഭിവൃദ്ധിക്കു മറുനാട്ടുചരക്കുകൾക്കു തീരുവയും ചുങ്കങ്ങളുമേൎപ്പെടുത്തുന്നു. അതിനാൽ സാമാനവില കൂടുമ്പോൾ മററുരാജ്യക്കാരുടെ വിലയ്ക്കു താരതമ്യം നേടാൻ, കൂലി കുറച്ചും രാവേല നടത്തിച്ചും പരിഹാരം വരുത്തുന്നു. ഇങ്ങനെ തുലാമാലയായി ഒന്നു തിരിഞ്ഞു മറെറാന്നായി ലോകചക്രം ചുററുന്നു.

നോക്കണേ! നവീനശാസ്ത്രാഭിവൃദ്ധികൊണ്ടുണ്ടാകുന്ന സങ്കടം! അനവധി നന്മകൾ അതുകൊണ്ടുണ്ടായിട്ടുണ്ടു്; ദോഷവും ഒട്ടും കുറവല്ല. മത്സരം മൂക്കുമ്പോഴാണു് അതിൻെറ ഇരുണ്ടമുഖം വെളിപ്പെടുന്നതു്. എല്ലാ മത്സരത്തിനും അററകൈ ബലപ്രയോഗമാണു്. കഴിഞ്ഞ മഹായുദ്ധ

ത്തിൽ കണ്ടിട്ടില്ല നവീനശാസ്ത്രപ്രയോഗങ്ങളുടെ കരിമുഖം. എന്തെല്ലാം പുത്തൻപുത്തനായ മാരണയന്ത്രങ്ങളാണ പുറപ്പെട്ടതു്! ഇന്നു ഇററലി അബിസീനിയെ അടക്കിയതെങ്ങിനെ? സേനാവ്യൂഹംചെയ്തു ധൎമ്മയുദ്ധം നടത്തുന്ന സമ്പ്രദായം, പണ്ടത്തെ വില്ലമമ്പിനുമൊപ്പം, പമ്പകടന്നിരിക്കുന്നു. യന്ത്രത്തോക്കുകളും, പീരങ്കികളും, ടാങ്കും, വിമാനവും, ബാംബും, വിഷവായുവും പാതാളക്കപ്പലുകളുമാണു് ഇന്നത്തെ സംഗ്രാമായുധങ്ങൾ. വാളും, പരിചയും, കുന്തവും, ഈട്ടിയും, കഠാരിയും കേവലം കൌതുകാലയപ്രദൎശനസാധനങ്ങൾ മാത്രം. സിജ്ഞോർകീറ്വാ എന്ന സ്പെയിൻരാജ്യക്കാരൻ എവിടെനിന്നും ആകാശത്തിൽ കയറാനും എവിടേയും ഇറങ്ങാനും അതിവേഗത്തിൽ പറക്കാനും തക്ക 'ആട്ടോഗീറോ' എന്നൊരു വിമാനം കണ്ടുപിടിച്ചിരിക്കുന്നത്രെ! ഏതു സമയത്തും ഏതു രാജ്യത്തെയും, ശലഭസമാനം, വിമാനപ്പട ഏറി ബാംബെറിഞ്ഞു ഭസ്മീകരിക്കാൻ ഒരു പ്രയാസവുമില്ല. രോഗാണുസംഭൃതങ്ങളായ ആഗ്നേയഗോളങ്ങളെ വൎഷിക്കുന്ന രാക്ഷസന്മാരും ഇല്ലാതില്ല. പണ്ടുണ്ടായിരുന്നതായി പുരാണങ്ങളിൽ കാണുന്ന ദിവ്യാസ്ത്രങ്ങൾ ഇവയായിരുന്നോ എന്നു് ആരു കണ്ടു!

നവീനശാസ്ത്രഗവേഷണങ്ങളാൽ ഉണ്ടാക്കിത്തീൎത്തിട്ടുള്ള ഈവക ക്രൂരയന്ത്രങ്ങൾ ലോകത്തെ ഭയാനകമാംവണ്ണം ഒരു വഴിയിൽ നശിപ്പിക്കുന്നു; മറെറാരുവഴിയിൽ അത്യന്തം സുഖപ്രദങ്ങളായ സാധനങ്ങളെ നിൎമ്മിച്ചു ഭൂമിയെ സ്വൎഗ്ഗമാക്കുന്നു. സഹകരണം, സാധനസൌലഭ്യം, സഞ്ചാരസുഖം മുതലായി കണക്കില്ലാത്ത അനുഗ്രഹങ്ങൾ ഒരുകൈയ്യിൽ; മറേറകൈയ്യിൽ ബ്രഹ്മാസ്ത്രം മുതലായ സംഹാരായുധങ്ങൾ; ഇങ്ങനെ ഇരുകൈയ്യോടുകൂടിയ മൂൎത്തിയാണു് നവീനപരിഷ്കാരം.



# ഈശാവാസ്യം

(കെ. ആർ. കൃഷ്ണപിള്ള ബി. എ., ബി. എൽ.)

ഡാക്ടർ എൽ. എ. രവിവൎമ്മാ അവർകൾ സവ്യാഖ്യാനം പ്രസാധനം ചെയ്തിരിക്കുന്ന ഈ പുസ്തകം സംസ്കൃതചിത്തരായ മലയാളികളുടെ നിഷ്കളങ്കമായ ആദരത്തെ അൎഹിക്കുന്നു. അദ്ദേഹത്തിന്റെ ഭഗവൽഗീതാവ്യാഖ്യാനം പ്രസിദ്ധപ്പെടുത്തിയപ്പോൾ തന്നെ "ശങ്കരാദ്യാചാൎയ്യന്മാർ

അതിനെ കൂലംകഷമായും വിശദമായും വ്യാഖ്യാനിച്ചിരിക്കെ ഇനി ഇവരെല്ലാം എന്തുപറയാനാണു്?" എന്നു ഉൽകൃഷ്ടവിദ്യാഭ്യാസം ലഭിച്ച ചിലർ പോലും ചോദിച്ചു കേൾക്കയുണ്ടായി. ഇവരെയല്ല സംസ്കൃതചിത്തരെന്നു പറയേണ്ടതു്. വിചിന്തനശക്തിയെന്നുള്ളതു മററുള്ളവർക്കു പ്രവേശനാവകാശമില്ലാത്തവണ്ണം യാതൊരാചാര്യൻെറയും പേരിൽ രജിസ്റ്റർ ചെയ്തിട്ടുള്ള പ്രദേശമല്ല. ക്ഷോദക്ഷമമായ ഏതെങ്കിലും വിഷയത്തെപ്പററി നിരുത്തരമായ വിധിയാണു തൻെറ അഭിപ്രായമെന്നു യാതൊരാചാര്യനും ശഠിക്കേണ്ടതുമില്ല. യഥാർത്ഥമായി ആചാര്യപദത്തെ അർഹിക്കുന്നവരാരുംതന്നെ അപ്രകാരം ഭ്രമിച്ചുപോയിട്ടില്ല. നേരേമറിച്ചു്, "ഞാൻ ഇത്രയും പറഞ്ഞു; മററുള്ളവരാൽ ഉപരിചിന്തനീയം"എന്നിങ്ങനെ ഗഹനവിഷയങ്ങളെ വിശദീകരിക്കാൻ ശ്രമിച്ച ചില ആചാര്യന്മാർ പറഞ്ഞിട്ടുമുണ്ടു്.

"യുക്തിയുക്തം പ്രഗൃഹ്ണീയാൽ
ബാലാദപിവിചക്ഷണഃ
രവേരവിഷയം വസ്തു
കിന്നു ദീപഃ പ്രകാശയേൽ"

എന്ന അഭിജ്ഞവചനം സർവ്വഥാ ആദരണീയമത്രെ. ഇങ്ങനെയിരിക്കെ ശങ്കരാദ്യാചാര്യന്മാരിൽ നിന്നു വിയോജിച്ചു ഡാക്ടർ രവിവർമ്മാ തൻെറ വ്യാഖ്യാനത്തിൽ എന്തെങ്കിലും സ്വപക്ഷത്തെ യുക്തിപൂർവ്വം സമർത്ഥിച്ചുകണ്ടാൽ അതു് ആക്ഷേപത്തിനവസരം നൽകുന്നില്ലെന്നു മാത്രമല്ല, അഭിനന്ദനീയമായിരിക്കയെ ഉള്ളു. ഉപനിഷദാദിഗ്രന്ഥങ്ങൾ അവയുടെ പദ്ധതിയിൽ ചിന്തിതാർത്ഥചിന്താമണികളാണെന്നുതന്നെ പറയാം. ചിന്താവിശാരദരായ മഹാന്മാൎക്കു് അവയെ സ്വാഭിപ്രായങ്ങൾക്കനുരൂപമായി വ്യാഖ്യാനിക്കാൻ സാധിച്ചിട്ടുണ്ടു്. ദ്വൈതം, വിശിഷ്ടാദ്വൈതം അദ്വൈതം, ഈ ഭിന്നപ്രസ്ഥാനങ്ങളുടെ പ്രവൎത്തകരായ ആചാര്യന്മാർ അവയെ അപ്രകാരം വ്യാഖ്യാനിച്ചു കാണിച്ചിട്ടുമുണ്ടു്. ബംഗാൾദേശക്കാരനായ ഒരു പണ്ഡിതൻ ഈശാവാസ്യോപനിഷത്തിനു ശാക്തേയസിദ്ധാന്തങ്ങൾക്കനുകൂലമായ ഒരു വ്യാഖ്യാനം നിൎമ്മിച്ചിട്ടുള്ളതായും പറയുന്നു.

എന്നാൽ ഡാക്ടർ രവിവൎമ്മായുടെ വ്യാഖ്യാനത്തെ സംബന്ധിച്ചു് ഇത്രയൊന്നും വാദിക്കേണ്ട ആവശ്യമില്ല. ഉപനിഷൽസാരസൎവ്വസ്വമായ ഭഗവൽഗീതയ്ക്കു്, യഥാമതി, ശ്ലാഘ്യമായ ഒരു വ്യാഖ്യാനത്തെ രചിച്ചതിൻെറ ശേഷം അദ്ദേഹം ഉപനിഷത്തുകളിൽ എണ്ണപ്പെട്ട ഒന്നായ ഈശാവാസ്യത്തെ വ്യാഖ്യാനിക്കുന്നു. രണ്ടിലും താൻ ശങ്കരാചാര്യരെ അതിഗമിക്കുന്നു

തായി അദ്ദേഹത്തിന്ന ഭാവമില്ല. ആ പുണ്യകീർത്തനൻെറ കാലടികളെ അനു വർത്തിച്ച്, കൃതവിദ്യരും ജിജ്ഞാസുക്കളുമായ ഇന്നത്തെ യുവാക്കന്മാർക്കു കുറേക്കൂടി ഹൃദയംഗമമായ രീതിയിൽ അവയെ വിശദീകരിക്കാൻ ശ്രമിക്കുന്നതേയുള്ളൂ എന്നു രണ്ടു വ്യാഖ്യാനങ്ങളുടേയും ആരംഭത്തിൽ അദ്ദേഹം പറഞ്ഞിട്ടുമുണ്ട്. ആ ചാര്യസ്വാമിയുടെ പ്രതിപാദനമാകട്ടെ അദ്ധ്യാത്മവിദ്യയുടെ പ്രഥമഘട്ടങ്ങളെ കടന്നിട്ടുള്ളവർക്കു മാത്രം സുഗമമായ രീതിയിലാണിരിക്കുന്നതു്.

പ്രാപഞ്ചികബന്ധങ്ങളെയെല്ലാം സന്ത്യജിച്ച്, ശരീരയാത്രയിൽപോലും നിഷ്കാമനായി വിജനവാസിയായി തപസ്സുചെയ്തു മോക്ഷം സമ്പാദിക്കണമെന്നു ഉപദേശിക്കുന്ന ഒരു വിദ്യയാകയാൽ അധ്യാത്മവിദ്യ സാധാരണന്മാർക്ക് ഉപപന്നമല്ലെന്നു ഭ്രമിക്കുന്നവർ വളരെയുണ്ട്. എന്നാൽ "അസക്തസ്സുഖമന്വഭൂൽ" എന്നു പറഞ്ഞിട്ടുള്ളതുപോലെ വിഷയങ്ങളാൽ ബദ്ധനാകാതെ വിഷയസുഖങ്ങളെ അനുഭവിക്കുക; പ്രവൃത്തിമാർഗ്ഗവും നിവൃത്തിമാർഗ്ഗവും യോജിപ്പിച്ചു ജീവിതത്തിൽ വന്നുകൂടുന്ന കർത്തവ്യങ്ങളെ നിർവ്വഹിക്കുക; ചുരുക്കത്തിൽ താമരയിലയിലെ നീർത്തുള്ളിപോലെ പ്രപഞ്ചത്തിൽ ജീവിക്കുക എന്നെല്ലാമാണു അധ്യാത്മവിദ്യയുടെനിർദ്ദേശമെന്നു ഗീതാദി ഗ്രന്ഥങ്ങൾ അർത്ഥം മനസ്സിലാക്കി പഠിക്കുമ്പോൾ എല്ലാവർക്കും മനസ്സിലാകുന്നതാണ്. ഇപ്രകാരമത്രെ ജനകാദിസിദ്ധന്മാർ ലോകവ്യവഹാരത്തിൽ വർത്തിച്ചിരുന്നതു്.

ഭാരതീയരുടെ അധ്യാത്മവിദ്യയും പ്രായോഗികജീവിതവും തമ്മിലുള്ള ബന്ധത്തെ അവർ വിസ്മരിക്കയും അവ രണ്ടും പരസ്പരം നിരാകരിക്കയും ചെയ്തതിനാലത്രെ അദ്ധ്യാത്മവിദ്യയ്ക്കു ഇന്നു നാം കാണുന്ന അവസാദം നേരിട്ടതെന്നു സർ രാധാകൃഷ്ണൻ ഈയിടെ ഒരു സന്ദർഭത്തിൽ പ്രസ്താവിക്കയുണ്ടായി. പൂർവാചാര്യന്മാരുടെ മതങ്ങളെ യഥാശക്തി ഗ്രഹിച്ച്, അവയെപ്പററി ചിലതെല്ലാം പ്രസംഗിക്കുകയല്ലാതെ ഇന്നു ഭാരതീയർക്ക് അദ്ധ്യാത്മവിദ്യാധ്യയനമെന്നു പറയാൻ വല്ലതുമുണ്ടോ എന്നു സംശയിക്കണം. ഇതുകൊണ്ടു ഇവർ ഇൻഡ്യയിലെ അദ്ധ്യാത്മവിദ്യാവികാസത്തിൻെറ ചരിത്രം ഗ്രഹിച്ചിട്ടുണ്ടെന്നു മാത്രമെ പറയാൻ തരമുള്ളൂ. കപിലകണാദാദികൾ ഇത്രമാത്രംകൊണ്ടു സംതൃപ്തരായി സ്വബുദ്ധിയെ ഗാഢമായി വ്യാപരിപ്പിക്കാതിരുന്നെങ്കിൽ സാംഖ്യവൈശേഷികാദിവിഭിന്നദർശനങ്ങളെ അവർ സ്ഥാപിക്കുമായിരുന്നെന്നു് എങ്ങനെ വിചാരിക്കാം?

ഹിന്ദുക്കളുടെ അദ്ധ്യാത്മവിദ്യയും പ്രായോഗികജീവിതവും തമ്മിൽ അകന്നതുനിമിത്തം അദ്ധ്യാത്മവിദ്യയ്ക്കു മാത്രമല്ല, ഹിന്ദുമതത്തിനുമാത്രമല്ല, ഹിന്ദുസമുദായത്തിനും അവസാദം സംഭവിച്ചിട്ടുണ്ട്.

"വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാസ്സമദർശിനഃ."

"ജാത്യാപീഹശ്വപാകസ്ത്വയി
നിഹിതമനഃകർമ്മവാഗിന്ദ്രിയാർത്ഥ-
പ്രാണോവിശ്വം പുനീതേ; നതുവിമുഖ
മനാസ്ത്വൽപദാദ്വിപ്രവര്യഃ."

എന്നും മററും അനവധി വിശിഷ്ടോപദേശങ്ങൾ നമ്മുടെ ഗ്രന്ഥങ്ങളിലുണ്ട്. അവയെ വേണ്ടവണ്ണം മനസ്സിലാക്കി ആചരിച്ചിരുന്നെങ്കിൽ അധഃകൃതരെന്നു ചില സമുദായങ്ങളും അവരുടെ മതപരിവർത്തനസംരംഭങ്ങളുമൊന്നുംകൂടാതെ, നമ്മുടെ ഇന്നത്തെ ജീവിതം എത്ര പ്രശാന്തമധുരമായിരുന്നേനെ! ഇവയുടെ പ്രാമാണ്യത്തെപ്പററി ആരെങ്കിലും വാദിച്ചാൽ "അതെല്ലാം ആ നിലയിലെത്തിയവർക്കാണ്; നമുക്കു പ്രമാണങ്ങൾ വേറെ" എന്നായിരിക്കും മാമൂലന്മാരുടെ പ്രതിവാദം. ഈ സ്ഥിതിയിൽ ഹിന്ദുമതത്തിൻെറ മൗലികസിദ്ധാന്തങ്ങളടങ്ങിയ ഉപനിഷദാദിഗ്രന്ഥങ്ങളെ ഒരുവിധമായ വിദ്യാഭ്യാസവും വിചിന്തനശീലവുമുള്ളവർക്കു സുഗ്രഹമാംവണ്ണം വ്യാഖ്യാനിക്കാൻ കഴിയുന്നവർ അങ്ങനെ ചെയ്യുന്നതു വലിയൊരു പുണ്യകർമ്മമായിരിക്കും. മിഥ്യാബോധങ്ങളുടെ ആക്രമണത്താൽ ഇത്തിൾ പിടിച്ച മരം പോലെ ക്ഷീയമാണമായ ഹിന്ദുമരത്തിൻെറ പ്രത്യുത്ഥാനത്തിനു് അനർഘമായ ഹസ്താവലംബമായും ഇരിക്കും. അതിനാൽ ഡാക്ടർ രവിവർമ്മ ഈ വിഷയത്തിൽ ചെയ്യുന്ന അശ്രാന്തപരിശ്രമത്തെ മലയാളികൾ ഹൃദയപൂർവ്വം ശ്ലാഘിക്കുമെന്നു വിശ്വസിക്കുന്നു.

നൂറിൽപരം ഉപനിഷത്തുകൾ ഉള്ളതായി പറയുന്നുണ്ടെങ്കിലും അവയിൽ പത്തോ പന്ത്രണ്ടോ ഉപനിഷത്തുകളാണു അതിപ്രാചീനങ്ങളും പ്രധാനങ്ങളുമായി ഗണിക്കപ്പെട്ടുന്നതു്. ഇവയെല്ലാം ഓരോ വേദങ്ങളോടനുബന്ധിതങ്ങളാണെന്നുമാത്രമല്ല, ഇവയിൽ പ്രതിപാദിക്കുന്ന തത്വങ്ങളിൽ പലതും വേദമന്ത്രങ്ങളിൽ അവിടവിടെസൂചിപ്പിച്ചിരിക്കുന്നതായും കാണാം. ശുക്ലയജുർവേദത്തോടനുബന്ധിച്ചുള്ള രണ്ടുപനിഷത്തുകളിൽ ഒന്നു ബൃഹദാരണ്യകമത്രെ. മറേറതാണു പ്രസ്തുതമായ ഈശാവാസ്യം. ഇതിൽ പതിനെട്ടുമന്ത്രങ്ങളാണുള്ളതു്. ആദ്യത്തെ മൂന്നു മന്ത്രങ്ങൾ നിഷ്കാമകർമ്മത്തെ ഉപദേശിക്കയും പിന്നത്തെ അഞ്ചുമന്ത്രങ്ങൾ ബ്രഹ്മത്തെ നിർവചിക്കയും ചെയ്യുന്നു. പിന്നത്തെ ആറു മന്ത്രങ്ങൾ ബ്രഹ്മസാക്ഷാൽക്കാരത്തിനുള്ള മാർഗ്ഗം നിർദ്ദേശിക്കുന്നു. ശേഷിച്ച നാലുമന്ത്രംകൊണ്ടു ബ്രഹ്മത്തെ വാഴ്ത്തിയും പ്രാർത്ഥിച്ചും ഗ്രന്ഥം അവസാനിക്കുന്നു.

ഈ മന്ത്രങ്ങളുടെ വ്യാഖ്യാനത്തിൽ ഡാ. രവിവൎമ്മാ പ്രദൎശിപ്പിക്കുന്ന പ്രതിഭാവിലാസവും പ്രതിപാദനചാതുരിയും അനല്പം തന്നെ. മന്ത്രങ്ങളെ അനുവയിച്ച് ആകപ്പാടെയുള്ള അൎത്ഥംപറഞ്ഞു തൃപ്തനാകാതെ, "വിസ്തരിച്ചുപറഞ്ഞു കേൾക്കണമെങ്കിലിന്നു മഹോത്സവം" എന്നാണു ഡാക്ടരുടെ ഭാവം. എങ്കിലും വൃഥാ സ്ഥൂലതയ്ക്കിടംകൊടുക്കാതെ അദ്ധ്യാത്മവിദ്യാൎത്ഥികൾ ദൃഢവും വ്യക്തവുമായ അൎത്ഥപ്രതീതിയുണ്ടാകാൻ വേണ്ട ശബ്ദവിസ്തരമേ ചെയ്തിട്ടുള്ളു എന്ന് അതിശയോക്തികൂടാതെ പറയാം.

ഒന്നാംമന്ത്രത്തിൽനിന്നു ശിഷ്യൻ പ്രധാനമായി ഗ്രഹിക്കേണ്ടതു ദൃശ്യപ്രപഞ്ചത്തിന്റെ മിഥ്യാത്വത്തെയാണല്ലോ. ദ്രവ്യത്തിന്റെ സൽഭാവം മനസ്സിൽ അതിനെക്കുറിച്ചുണ്ടാകുന്ന പ്രതീതിയെ ആശ്രയിക്കുന്നു എന്ന് ആദ്ധ്യാത്മികനും മനസ്സിൽ പ്രതീതി ഉണ്ടായാലും ഇല്ലെങ്കിലും ദ്രവ്യത്തിനു നിത്യമായ സൽഭാവമാണുള്ളതെന്നു ഭൗതികനും വാദിക്കുന്നു. അപ്രകാരമുള്ള തികഞ്ഞ ഭൗതികനെ ആദ്ധ്യാത്മികന്റെ നിലയിലേക്കു പരിവൎത്തിപ്പിക്കുന്നതു് ഒട്ടും സുകരമല്ല.

"ദൃശ്യമാകുമിപ്രപഞ്ചം നശ്വരമതെങ്കില-
ദൃശ്യമാകുമീശ്വരനെവിശ്വസിക്കുമോ?"

എന്ന ചോദ്യം ശരിയെന്നാണു മിക്കവൎക്കും പ്രഥമചിന്തയിൽ തോന്നിപ്പോകുന്നതു്. അങ്ങനെയുള്ളവൎക്കു പ്രപഞ്ചത്തിന്റെ മിഥ്യാത്വം മനസ്സിലാക്കിക്കൊടുക്കാൻ ഡാക്ടർ സുദീൎഘമായ ഒരു വിവരണംതന്നെ ചെയ്യുന്നു. സമൎത്ഥനായ ഒരദ്ധ്യാപകനെപ്പോലെ ആവൎത്തിച്ചുപറഞ്ഞും ഹൃദയഗ്രാഹികളായ ഉദാഹരണങ്ങൾ കാണിച്ചും വിവക്ഷിതാൎത്ഥത്തെ വിശദമാക്കാൻ അദ്ദേഹം ഗാഢമായി ശ്രമിച്ചിട്ടുണ്ടു്. ശ്രമം ഫലിച്ചിട്ടുമുണ്ടു്.

ബ്രഹ്മത്തെ നിൎവചിക്കുന്ന നാലുമുതൽ എട്ടുവരെ അഞ്ചു മന്ത്രങ്ങൾ അദ്ധ്യാത്മവിദ്യയിൽ പ്രവേശം ലഭിച്ചിട്ടില്ലാത്ത ശിഷ്യനു് അത്ര സുഗമങ്ങളല്ല. അവയെ അനുവയിച്ചു ചുരുക്കത്തിൽ ഒരൎത്ഥം പറകയെന്നുവച്ചാൽ ശിഷ്യൻ വ്യാമോഹജനകമായ വചോഭൂമികയിൽ അകപ്പെട്ടു കുഴങ്ങുകയേ ഉള്ളു. പ്രതിപാദ്യവിഷയത്തെപ്പററി വ്യക്തമായ പ്രതീതിയുണ്ടാക്കാൻ പ്രയാസം. ഇവിടെയും ഡാക്ടരുടെ വ്യാഖ്യാനം വളരെ ഉപകരിക്കുന്നു. അതാതു മന്ത്രങ്ങളിൽ അടങ്ങിയിട്ടുള്ളതല്ലെങ്കിലും അവയുടെ അൎത്ഥത്തെ വിശദമാക്കാൻ ആവശ്യമുള്ള മററു് അദ്ധ്യാത്മതത്വങ്ങളും ഉചിതങ്ങളായ ഉദാഹരണങ്ങളും ഉപയോഗിച്ചു് അദ്ദേഹം മന്ത്രങ്ങളുടെ വിവക്ഷിതാൎത്ഥത്തെ പൂൎണ്ണമായി വിവരിക്കുന്നു. വ്യാഖ്യാനത്തിൽ ആദ്യന്തം ഉപയോഗിച്ചിരിക്കുന്ന ഭാഷയുടെ ഹൃദയംഗമമായ സരളത ഈ ഗ്രന്ഥത്തിനൊരു ഭൂഷണമത്രെ.

അവിദ്യയെ മാത്രം ഉപാസിക്കുന്നവന്റെ ഗതി കഷ്ടമാണെങ്കിലും വിദ്യയെ മാത്രം ഉപാസിക്കുന്നവന്റെ ഗതി കഷ്ടതരമാണെന്ന് ഒൻപതാം മന്ത്രം പറയുന്നു. ഇതു ശിഷ്യനു ഭ്രമം ജനിപ്പിക്കുന്ന ഒരു പ്രഹേളികപോലെയാണിരിക്കുന്നതു്. ഇവിടെവിദ്യാവിദ്യകളുടെ സ്വരൂപത്തെ വിവരിച്ചു രണ്ടിന്റേയും സഹായത്തോടുകൂടിയേ പരമപദപ്രാപ്തി സിദ്ധിക്കയുള്ളു എന്നു യുക്തിപൂർവ്വം സമർത്ഥിക്കുന്നു. പതിനൊന്നും പതിമൂന്നും മന്ത്രങ്ങളുടെ വ്യാഖ്യാനം ഈ സിദ്ധാന്തത്തെ ദൃഢീകരിക്കുന്നു. അവിദ്യയ്ക്കു് അഗ്നിഹോത്രാദികർമ്മങ്ങളെന്നും വിദ്യയ്ക്കു ദേവതാജ്ഞാനമെന്നും പൂർവാചാര്യന്മാർ അർത്ഥം പറഞ്ഞിട്ടുണ്ടെങ്കിലും അവയ്ക്കു വിശാലതരമായ വ്യാപ്തിനൽകി ഭൗതികജ്ഞാനമെന്നും ആദ്ധ്യാത്മികജ്ഞാനമെന്നും ഡാക്ടർ ചെയ്യുന്ന അർത്ഥകല്പന ഉപപന്നമായിരിക്കുന്നു. എന്നാൽ ശങ്കരഭാഷ്യം ഒച്ച്ചാപൂർവ്വം വായിക്കുന്നപക്ഷം അവിദ്യയ്ക്കു് ആചാര്യർ നൽകുന്ന അർത്ഥബോധത്തെ ആധുനികരീതിയിൽ ഒന്നു വികസിപ്പിക്കയാണു ഡാക്ടർ ചെയ്തിട്ടുള്ളതെന്നു മനസ്സിലാക്കാൻ കഴിയും. അവിദ്യതന്നെയാണു വിദ്യയായി പരിണമിക്കുന്നതെന്നു ഭാഗവതസംക്ഷേപമായ നാരായണീയത്തിൽ ഇപ്രകാരം പറയുന്നു!

"സത്വേനാസത്തയാ വാ ന ച ഖലു സ
ദസത്വേന നിർവ്വാച്യരൂപാ
ധത്തേ യാസാവവിദ്യാ ഗുണഫ
ണിമതിവദ്വിശ്വദൃശ്യാവഭാസം
വിദ്യാത്വം സൈവ യാതാ ശ്രുതിവചന
ലവൈര്യൽകൃപാ സ്യന്ദലാഭേ
സംസാരാരണ്യസദ്യസ്ത്രുടന പരശുതാ-
മേതി തസ്മൈ നമസ്തേ."

ഇതുതന്നെയാണ് ഇന്നത്തെ സയൻസും പഠിപ്പിക്കുന്നതു്. ഭൗതികജ്ഞാനത്തിന്റെ പരമോച്ചത്തിലെത്തുമ്പോൾ അദ്ധ്യാത്മജ്ഞാനത്തിന്റെ കിരണങ്ങൾ ദൃശ്യമാകുന്നു എന്നു ഈൻസ്റ്റിൻ മുതലായ ശാസ്ത്രകോവിദന്മാരും വ്യക്തമായോ അവ്യക്തമായോ സമ്മതിക്കുന്നു. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ ഡാക്ടരുടെ വ്യാഖ്യാനം അതിദീർഘമായിപ്പോയെന്നു ചിലർ വിചാരിച്ചേക്കാം. അങ്ങനെയല്ല; കടുകിൽ കടലടച്ചതുപോലെയുള്ള ഈ മന്ത്രങ്ങളുടെ സംക്ഷിപ്തരൂപവും വിഷയത്തിന്റെ ഗഹനതയും വിചാരിച്ചാൽ അദ്ധ്യാത്മവിദ്യ പഠിക്കാൻ തുടങ്ങുന്ന ഒരു ശിഷ്യനു് ഈ പ്രതിപാദനം ഒട്ടും ദീർഘിച്ചിട്ടില്ലെന്നുതന്നെ പറയാം. ഉപനിഷദ്വാക്യങ്ങളെ ആ

ധുനികശാസ്ത്രസിദ്ധാന്തങ്ങളോടു യോജിപ്പിച്ചു വ്യാഖ്യാനിക്കുക; ആ ശാസ്ത്രങ്ങൾ പരീക്ഷിച്ചറിഞ്ഞിട്ടുള്ള തത്വങ്ങളെക്കൊണ്ടുതന്നെ ഉദാഹരിക്കുക; ഇതിലെല്ലാം ഡാക്ടർ രവിവർമ്മാ കാണിക്കുന്ന ഉത്സാഹം പ്രശംസനീയമായിരിക്കുന്നു. ഇതു് അദ്ദേഹത്തിൻെറ ഗീതാവ്യാഖ്യാനത്തിലും കാണാനുണ്ടു്. ഹിന്ദുമതത്തിൻെറ മൗലികതത്വങ്ങൾ ഏതുകാലത്തിനും ഏതു മതത്തിനും യോജിക്കുമെന്നു നമുക്കുള്ള അഭിമാനം സാധുവാകണമെങ്കിൽ ഉപനിഷദാദിഗ്രന്ഥങ്ങളെ കഴിയുന്നതും ഈ രീതിയിൽതന്നെയാണു വ്യാഖ്യാനിക്കാൻ ശ്രമിക്കേണ്ടതു്. ചിലയിടങ്ങളിൽ ചിന്താശീലനായ വായനക്കാരനു വൈമത്യമുണ്ടായെന്നുവരാം. അതുണ്ടാകേണ്ടതുതന്നെ. അല്ലെങ്കിൽ വായനക്കാരൻ ചിന്താശീലനല്ല, ഡാക്ടർ വ്യാഖ്യാതാവുമല്ലെന്നു പറയേണ്ടിവരും.

പതിനഞ്ചാംമന്ത്രത്തിൻെറ വ്യാഖ്യാനം ഹൃദ്യമായിട്ടുണ്ടു്. പ്രപഞ്ചത്തിൻെറ ഉജ്ജ്വലമായ നാനാത്വം ശുദ്ധമായ സത്യസ്വരൂപത്തെ മറയ്ക്കുന്നു എന്നാണിവിടെ പറയുന്നതു്. ഈ നാനാത്വത്തെ പരബ്രഹ്മബോധംകൊണ്ടു നിരാകരിക്കണമെന്നാണല്ലോ ഒന്നാംമന്ത്രത്തിൽ പറഞ്ഞതു്.

"Life, like a dome of many-coloured glass,
Stains the white radiance of Eternity."

എന്നിങ്ങനെ ഇംഗ്ലീഷ്കവിശ്രേഷ്ഠനായ ഷെല്ലി നിർദ്ദേശിക്കുന്നതു് ഏകദേശം ഈ മന്ത്രത്തിൻെറ അത്ഥത്തെത്തന്നെയാണു്. ഹിന്ദുക്കളുടെ അധ്യാത്മവിദ്യ യൂറോപ്പിൽ പ്രവേശിച്ചതിൻെറ ശേഷമാണു് വേഡ്സ്‌വത്ത്, ഷെല്ലി മുതലായ കവികൾ കാവ്യനിർമ്മാണം ചെയ്തതെന്നും അതിൻെറ മുദ്ര അവരുടെ കാവ്യങ്ങളിൽ കാണ്മാനുണ്ടെന്നും പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇവിടെ കാണുന്ന ആശയസാമ്യം അപ്രകാരമുള്ള ഒരു മുദ്രയാണെന്നു പറയാമോ? പതിനഞ്ചാംമന്ത്രത്തിൻെറ വ്യാഖ്യാനം ഈ പ്രപഞ്ചയവനികയുടെ സ്വഭാവത്തെയും അതിനെ നീക്കി 'സത്യധമ്മ'ത്തെ സാക്ഷാൽകരിക്കാനുള്ള അഭ്യാസത്തിൻെറ രീതിയേയും സംക്ഷേപമായി ഉപന്യസിക്കുന്നു.

ഇതിനപ്പുറമുള്ള വ്യാഖ്യാനത്തെക്കുറിച്ചു വിശേഷിച്ചൊന്നും പറയേണ്ടതില്ല. ഈ ഉപനിഷന്മന്ത്രങ്ങളുടെ മനോഹാരിതയേയും മാഹാത്മ്യത്തേയും എങ്ങനെയാണു വർണ്ണിക്കുക! ഇവയുടെ ശ്രദ്ധായുക്തമായ പാരായണം ഏതുകാലത്തും ഏതു ജനങ്ങളുടേയും ബുദ്ധിയെ ധമ്മമാഗ്ഗത്തിൽ നയിക്കാൻ എത്ര പര്യാപ്തമായിരിക്കുന്നു! പതിനഞ്ചാമതുമുതൽ പ്രാത്ഥ

നാത്രപത്തിലുള്ള നാല് മന്ത്രങ്ങൾ ഹിന്ദുക്കൾക്കെന്നപോലെ മറേറതു മതക്കാൎക്കും വൈമനസ്യലേശംകൂടാതെ ഉപയോഗിക്കാവുന്നവയാണ്. എന്തിന്നു പറയുന്നു? ഉപനിഷത്തുകൾക്ക് എന്റെ പ്രശംസ ആവശ്യമെന്നോ? സൂൎയ്യനെക്കാണാൻ മെഴുകുതിരി കത്തിച്ചുനോക്കണമോ?

ഭൗതികവിദ്യയിലും അധ്യാത്മവിദ്യയിലും ഒരുപോലെ ഉത്സുകനായ ഡാക്ടർ രവിവൎമ്മാ ഗീതയെത്തുടൎന്ന് ഉപനിഷത്തുകൾ വ്യാഖ്യാനിക്കാൻ തുടങ്ങിയിരിക്കുന്നതു മൂലഗ്രന്ഥങ്ങൾ വായിച്ചറിയാൻ സൗകൎയ്യമില്ലാത്ത മലയാളികൾക്ക് ഒരനുഗ്രഹമെന്നത്രേ കരുതേണ്ടതു്. മാതൃഭാഷയ്ക്കു വിലയേറിയ ഒരു നേട്ടമാണ് അദ്ദേഹം നേടുന്നതു്. ഡാക്ടരുടെ ഈ സദ്ഉദ്യമത്തെ ധന്യവാദപൂർവ്വം അഭിനന്ദിച്ചുകൊള്ളുന്നു.

---

# ആധുനികവിദ്യാഭ്യാസതത്വങ്ങളും പ്രാചീന ഭാരതീയാദൎശങ്ങളും

( മാത്യു എം. കുഴവേലി. )

ആധുനികവിദ്യാഭ്യാസശാസ്ത്രം തികച്ചും പാശ്ചാത്യമായിട്ടാണു നാം ഇപ്പോൾ കരുതിവരുന്നതു്. നവീനാദ്ധ്യാപനം, നവീനമനശ്ശാസ്ത്രം, മോണ്ടിസ്സോറി, ഡാൾട്ടൻ, പ്രോജക്റ്റ്, പ്ലേവേ ആദിയായ നവീനരീതികൾ ഇവയെല്ലാം മോട്ടാറൊ, കമ്പിത്തപാലോ, വിമാനമോ പോലെ ആധുനിക പാശ്ചാത്യകണ്ടുപിടിത്തങ്ങളായി പ്രായേണ ഗണിച്ചുവരുന്നു. ഇദാനീന്തനവിദ്യാഭ്യാസശാസ്ത്രം പാശ്ചാത്യചിന്തയുടേയും, പരീക്ഷണങ്ങളുടേയും ഫലമാണെന്നുള്ളതു നിസ്തൎക്കമായ സംഗതിയാണെന്നിരുന്നാലും, അതിലെ പല മൗലികതത്വങ്ങളും ഭാരതത്തിനു വെറും പുത്തരിയല്ലെന്നുള്ളതു് അധികമാരും മനസ്സിലാക്കുന്നുണ്ടെന്നു തോന്നുന്നില്ല. ആധുനികവിദ്യാഭ്യാസതത്വങ്ങൾ പഠിക്കുകയും രീതികൾ പരിശീലിക്കയും ചെയ്യുന്നവരിൽ അധികമാളുകളും അവ നമ്മുടെ നാട്ടിൽ അപ്രായോഗികമെന്നു ഗണിക്കുന്നവരാണ്. ഇതിൽ കുറെ പരമാൎത്ഥം ഇല്ലായ്കയുമില്ല. മോണ്ടിസ്സോറിസിസ്റ്റവും കിൻഡർഗാട്ടൻ രീതിയും പ്രോജക്റ്റ്സമ്പ്രദായവും പഠിച്ചു പരിശീലനം കഴിച്ചിറങ്ങുന്ന ഒരദ്ധ്യാപകനു് അയാളുടെ സ്കൂളിൽ ഇവയ്ക്കൊന്നിനുമുള്ള

ഉപകരണങ്ങളും സൗകര്യങ്ങളും ഇല്ലെങ്കിൽ എന്താണുപ്രയോജനം. ആധുനികരീതികൾ അപ്രായോഗികങ്ങളും, ആധുനികതത്വങ്ങൾ ആദർശപരങ്ങളും ആണെന്നു സമാശ്വസിച്ചു ട്രെയിനിംഗ് കഴിഞ്ഞ അദ്ധ്യാപകൻ അയാളുടെ പഴയ സ്വന്തം രീതികളേയും തത്വങ്ങളേയുംതന്നെ പ്രായേണ അവലംബിച്ചുപോകുന്നു.

ആധുനികവിദ്യാഭ്യാസശാസ്ത്രപഠനം നമ്മുടെ പ്രാചീനവിദ്യാഭ്യാസരീതികളെപ്പററി അവജ്ഞയും വെറുപ്പും ഉളവാക്കുന്നു. പാശ്ചാത്യവിദ്യാഭ്യാസകുശലന്മാരുടെ നവീനാദ്ധ്യാപനശാസ്ത്രങ്ങളും പുതിയപുതിയ പേരുകളോടുകൂടിയ രീതികളും പഠിച്ചുതുടങ്ങിയതോടുകൂടെ നമ്മുടെ പ്രാചീനവിദ്യാഭ്യാസരീതികൾ അശാസ്ത്രീയമെന്നും, അനനുയോജ്യമെന്നും വിശ്വസിച്ചുതുടങ്ങി. നമ്മുടെ പഴയ എഴുത്തുകളരികളേയും ആശാന്മാരേയും ആമൂലശാഖം പരിത്യജിക്കേണ്ടതാണെന്നുള്ള അഭിപ്രായം ഗവൎമ്മേണ്ടിനും ജനങ്ങൾക്കും പരക്കെ ഉണ്ടായി. പുതിയ നിയമങ്ങളും വ്യവസ്ഥകളും അനുസരിച്ചുള്ള പ്രൈമറിവിദ്യാലയങ്ങൾ പ്രാഥമികവിദ്യാഭ്യാസത്തിന്റെ അടിത്തറയും ആധുനികപാശ്ചാത്യവിദ്യാഭ്യാസശാസ്ത്രവും പ്രയോഗരീതികളും നമ്മുടെ അദ്ധ്യാപകന്മാരുടെ ശിക്ഷാക്രമപരിശീലനപദ്ധതിയും ആയിത്തീൎന്നു.

അനേകനൂററാണ്ടുകളായി അഭിവൃദ്ധിഹീനമായും, പ്രയോഗലുപ്തമായും സ്ഥിതി ചെയ്തിരുന്നതിനാൽ ആധുനികപാശ്ചാത്യവിദ്യാഭ്യാസശാസ്ത്രത്തോടൊപ്പം പുരോഗതിയും പൂൎണ്ണതയും, വ്യാപകത്വവും നമ്മുടെ പ്രാചീനവിദ്യാഭ്യാസാദൎശങ്ങൾക്കുണ്ടായിട്ടില്ലെന്നുള്ളതു പരമാൎത്ഥംതന്നെ. എങ്കിലും അവയിൽ അംഗീകൃതങ്ങളും, അനുകരണീയങ്ങളും ആയ പല അനൎഘസമ്പത്തുകളും ഉണ്ടെന്നുള്ളതു് അഭിമാനപുരസ്സരം സ്മരിക്കേണ്ട ഒരു സംഗതിയാണ്. ഏററവും ആധുനികങ്ങളെന്നും, തികച്ചും പാശ്ചാത്യങ്ങളെന്നും നാം ഗണിച്ചുവരുന്ന പല പാശ്ചാത്യരീതികളിലും സമ്പ്രദായങ്ങളിലും പ്രാചീനഭാരതീയവിദ്യാഭ്യാസാദൎശങ്ങൾ മൗലികതത്വങ്ങളായി സ്ഥിതിചെയ്യുന്നുണ്ടെന്നുള്ളതു നമ്മിൽ പലരും മനസ്സിലാക്കുന്നില്ല.

നമ്മുടെ വിദ്യാലയങ്ങൾക്കും വിദ്യാൎത്ഥികൾക്കും കാലദേശപരിതസ്ഥിതികൾക്കും യോജിച്ചവിധത്തിലുള്ള വിദ്യാഭ്യാസാദൎശങ്ങളും മുറകളും ഉണ്ടായെങ്കിൽ മാത്രമേ നമ്മുടെ വിദ്യാഭ്യാസം ഫലദായകവും അഭിവൃദ്ധിപരവും ആയിത്തീരുകയുള്ളു. അതിന്നു് ആധുനികപാശ്ചാത്യരീതികളെ കണ്ണടച്ചു് അനുകരിക്കയല്ല വേണ്ടതു്. പ്രാചീനഭാരതീയവിദ്യാഭ്യാസരീതികളും സമ്പ്രദായങ്ങളും ശരിയായി ഗ്രഹിച്ചതിനുശേഷം ആധുനികപാശ്ചാത്യ

രീതികൾ പഠിക്കയും, ഇവയിൽ അനുകരണീയവും അഭിലഷണീയവും ആയവയെ നമ്മുടെ ആദർശങ്ങളോടു സംയോജിപ്പിച്ച്, സന്ദർഭവ്യത്യാസങ്ങൾക്കനുസൃതമായ ഭേദഗതികളും പരിഷ്കാരങ്ങളും കണ്ടുപിടിച്ചു പ്രയോഗിക്കുകയാണ് ഇന്നത്തെ നമ്മുടെ ആവശ്യം. ഈ കാര്യത്തിൽ പ്രമുഖമായ ചുമതല നിർവഹിക്കേണ്ടതു ട്രെയിനിംഗ് സ്കൂളുകളാണ്. ഡാൾട്ടൻ ഹൈസ്കൂളിൽ ഹെലൻപാർക്ക്ഹെർസ്റ്റിൻെറ മേൽനോട്ടത്തിൽ വിജയകരമായി നടക്കുന്ന ഡാൾട്ടൻ പ്ലാനോ, ഇററലിയിലെ ചെറുപൈതങ്ങളെ ഇററാലിയൻ വിദ്യാഭ്യാസത്തിനു തയ്യാറാക്കുന്ന മോണ്ടിസ്സോറിരീതിയോ, കാൽഡ്വെൽകുക്കിൻെറ കളിരീതിയോ, അമേരിക്കയിൽ അമേരിക്കൻബാലന്മാരെ പരിശീലിപ്പിക്കുന്ന ഒരു അമേരിക്കൻ ഡാക്ടരുടെ പ്രോജക്റ്റ് രീതിയോ ഒന്നും അപ്പാടെ കേരളത്തിലേയോ ഭാരതത്തിലേയോ ബാലികാബാലന്മാരെ വിദ്യ അഭ്യസിപ്പിക്കുന്നതിനു പരിപൂർണ്ണമായി ഉതകുമെന്നു കരുതരുതു്. പാശ്ചാത്യരീതികൾ നല്ലതുതന്നെ. എന്നാൽ അവയെ ഭാരതീയമാക്കിയാൽമാത്രമെ നമുക്കു് ആസ്വാദ്യകരമായിത്തീരുകയുള്ളൂ. അതിനാൽ പാശ്ചാത്യവിദ്യാഭ്യാസതത്വങ്ങളെ പൌരസ്ത്യ വിദ്യാഭ്യാസാദർശങ്ങളോടു സംയോജിപ്പിച്ച് അഭിലഷണീയമായ ഒരു പദ്ധതി രൂപീകരിക്കയാണ് ഇന്നത്തെ നമ്മുടെ വിദ്യാഭ്യാസനേതാക്കന്മാരുടെ ചുമതല.

ഈവിധമായ ഒരു സംയോജനം അസാദ്ധ്യമല്ല. ആധുനികപാശ്ചാത്യവും, പ്രാചീനഭാരതീയവും ആയ വിദ്യാഭ്യാസാദർശങ്ങളിൽ ഗണനീയവും പ്രമുഖവും ആയ പല സാമ്യങ്ങളും, സമാന്തരതത്വങ്ങളും, കാണുന്നുണ്ട്. ഇവയെ സമ്യക്കായി യോജിപ്പിക്കയും വ്യത്യസ്താദർശങ്ങളെ സന്ദർഭോചിതമായി രൂപാന്തരപ്പെടുത്തുകയും ചെയ്താൽ നമുക്ക് ഏററവും ഉചിതമായ ഒരു വിദ്യാഭ്യാസപദ്ധതി ഏർപ്പെടുത്താവുന്നതാണ്.

ആധുനികവിദ്യാഭ്യാസശാസ്ത്രതത്വങ്ങൾ പ്രാചീനഭാരതീയാദർശങ്ങൾക്കു വിരുദ്ധമാണെന്നാണ് നമ്മുടെയാളുകൾ സാധാരണയായി കരുതിവരുന്നതു്. ഇതു് പ്രാചീന സമ്പ്രദായങ്ങളെപ്പററിയുള്ള അജ്ഞതകൊണ്ടും, അവയെ ആധുനികാദർശങ്ങളുമായി താരതമ്യവിവേചനം ചെയ്തു പഠിക്കാത്തതുകൊണ്ടും ആയിരിക്കണം.

ആധുനികവിദ്യാഭ്യാസശാസ്ത്രത്തിലെ മൌലികമായ പല തത്വങ്ങളും മുൻകാലങ്ങളിൽ ഇൻഡ്യൻവിദ്യാഭ്യാസസമ്പ്രദായങ്ങളിൽ വിജയപൂർവ്വം അനുവർത്തിച്ചുപോന്നിട്ടുള്ളവയാണ്. ഇക്കാലത്തെ ശിശുവിദ്യാഭ്യാസരീതിയിൽ പ്രകൃതിപാഠങ്ങൾക്കു പ്രമുഖമായ ഒരു സ്ഥാനമുണ്ടല്ലോ. ഈ തത്വം

പ്രാചീനഭാരതീയർ നമ്മേക്കാൾ ഭംഗിയായി ഗ്രഹിച്ചിരുന്നിരിക്കണം. വനാന്തർഭാഗങ്ങളിലും പ്രശാന്തമനോഹരമായ വിജനപ്രദേശങ്ങളിലും ഏൎപ്പെടുത്തി നടത്തിവന്നിരുന്ന ഗുരുകുല പാഠശാലകൾ പ്രകൃതിസൌന്ദൎയ്യാസ്വാദനത്തിന്നു് ഏററവും അനുയോജ്യമായിരുന്നു. പ്രാചീനഭാരതീയവിദ്യാഭ്യാസത്തിൻെറ പശ്ചാത്തലം പ്രകൃതിസുഭഗമായ പരിസരങ്ങളും, അതിൻെറ രീതികൾ പ്രകൃതിസംസിദ്ധവുമായിരുന്നു. തുറസ്സായ സ്ഥലങ്ങളിൽവെച്ചു വിദ്യാഭ്യാസം നിർവഹിക്കുക, താല്ക്കാലിക പാഠശാലകളിൽവെച്ചു് അധ്യാപനം നടത്തുക, വിദ്യാഭ്യാസയാത്രകൾ ഏൎപ്പെടുത്തുക, ഗവേഷണരീതികൾ ഉപയോഗിക്കുക മുതലായവയെല്ലാം ആധുനികവിദ്യാഭ്യാസരീതികളിലെ അമൂല്യമായ ഭൂഷണങ്ങളാണു്. ഗുരുവിൻെറ ആശ്രമത്തിലെ സുശിക്ഷിതമായ ജീവിതവും, വൃക്ഷച്ചുവട്ടിലെ പഠിത്തവും, മുനിപുംഗവന്മാരുടെ ആശ്രമസന്ദൎശനങ്ങളും എല്ലാം പ്രാചീന സമ്പ്രദായങ്ങളെന്നു ഗണിച്ചു് അവയെ തിരസ്കരിക്കുമ്പോൾ, ഇക്കാലത്തെ അഭിനവരീതികൾ പലതും നമ്മുടെ പഴയ ഭാരതീയരീതികളുടെ ഒരു പുതിയ വേഷമാണെന്നുള്ളതു് നാം പാടെ വിസ്മരിക്കയാണു് ചെയ്യുന്നതു്.

ഇന്നത്തെ സമൂഹപരമായ ക്ലാസ്സദ്ധ്യയനത്തിന്നു പല വൈഷമ്യങ്ങളും ന്യൂനതകളും കാണുന്നുണ്ടു്. അവയെ പരിഹരിക്കുന്നതിന്നു ഡാൾട്ടൻ രീതിമുതലായി പലമാൎഗ്ഗങ്ങളും ആധുനികവിദ്യാഭ്യാസം നിൎദ്ദേശിക്കുന്നുണ്ടെങ്കിലും അവയെല്ലാം പരിപൂൎണ്ണമായി ഫലപ്രദങ്ങളാണെന്നു നമ്മുടെ നാട്ടുകാൎക്കു് ഇനിയും അനുഭവമായിട്ടില്ല. ക്ലാസ്സദ്ധ്യാപനത്തിൽ വ്യക്തിപരമായ ശ്രദ്ധയും, മന്ദബുദ്ധികളോടു പ്രത്യേകാനുഭാവവും, അവരുടെ അഭിവൃദ്ധിക്കു പ്രത്യേക പരിശ്രമങ്ങളും വേണമെന്നു് ഇക്കാലത്തെ നവീനാദ്ധ്യാപനം നമ്മെ പഠിപ്പിക്കുന്ന തത്വങ്ങൾ എത്രയോ കാലംമുൻപുതന്നെ ഭാരതീയഗുരുവൎയ്യന്മാർ വിജയപ്രദമായി പ്രയോഗിച്ചിരുന്നതാണു്.

ഇംഗ്ലണ്ടിൽ അടുത്തകാലംവരെ വിഖ്യാതമായിരുന്നതും, വളരെ പ്രചാരത്തിൽ ഇരുന്നിരുന്നതുമായ 'മാണിട്ടോറിയൽ സിസ്റ്റം' എന്ന രീതി തനി ഭാരതീയമാണു്. മദ്രാസിൽ കുറേക്കാലം താമസിച്ചിരുന്ന ബെൽ (Bell) എന്ന ഒരു പട്ടാളഉദ്യോഗസ്ഥൻ ഇവിടത്തെ എഴുത്തുകളരിയിലെ 'മാണിട്ടർ' ഏൎപ്പാടു കണ്ടുപഠിച്ചു് അതു വളരെ വിജയകരമായി ഇംഗ്ലണ്ടിൽ പ്രചരിപ്പിക്കയാണുണ്ടായതു്. അവിടെനിന്നു അതു പിന്നീടു് അമേരിക്കയിലും യൂറോപ്പിൻെറ പല ഭാഗങ്ങളിലും പ്രചരിക്കുന്നതിന്നും ഇടയായി. കുട്ടികൾക്കു ക്ലാസ്സുദ്യോഗങ്ങൾ കൊടുക്കണമെന്നും, ക്ലാസ്സുഭരണത്തിൽ അവൎക്കു ചുമതലകൾ നൽകണമെന്നും മററുമുള്ള ആധുനികസിദ്ധാന്തങ്ങൾ ഇന്നത്തേക്കാൾ കൂടുതൽ ഫലപ്രദമായും, സുഗമമായും പ്രയോഗിച്ചിരുന്നതു പഴയ കളരികളിലും ഗുരുകുലങ്ങളിലും ആയിരുന്നു എന്നുള്ളതു തൎക്കമററസംഗതിയാണു്.

പത്തു പതിനൊന്നു വയസ്സു പ്രായമാകുമ്പോൾ കുട്ടികളുടെ ഓർമ്മശക്തി ഏററവും ബലവത്തും പ്രവർത്തനോന്മുഖവും ആയിരിക്കുമെന്നും, അതിനാൽ അക്കാലത്തു് ഭാവിയിലെ ഉപയോഗത്തെ ലാക്കാക്കിയുള്ള പാഠങ്ങൾ കാണാതെ പഠിപ്പിക്കുന്നതു് അഭിലഷണീയമായിരിക്കുമെന്നും ആധുനികവിദ്യാഭ്യാസവിശാരദന്മാർക്കു് അഭിപ്രായമുണ്ടു്. ഈ പരമാർത്ഥവും ഇതിനടിസ്ഥാനമായ മനശ്ശാസ്ത്രതത്വങ്ങളും പൌരാണികഗുരുക്കന്മാർക്കു പുത്തരിയായിരുന്നില്ല. അമരകോശം, സിദ്ധരൂപം മുതലായ മഹൽഗ്രന്ഥങ്ങൾ മനഃപാഠം പഠിപ്പിച്ചു പില്ക്കാലത്തെ ഉപയോഗത്തിനു തയ്യാറാക്കുന്ന കളരിസമ്പ്രദായത്തെ നാം ഇന്നും മുക്തകണ്ഠം പ്രതിഷേധിക്കുന്നതാണല്ലോ.

അദ്ധ്യാപകാദ്ധ്യേതാക്കളുടെ ഹൃദയംഗമമായ സഹകരണം ഇക്കാലത്തെ വിദ്യാഭ്യാസതത്വങ്ങളിൽ സർവ്വപ്രധാനമായ ഒന്നാണല്ലോ. ഗുരുപാദം നമസ്കരിച്ചു്, ഗുരുശുശ്രൂഷ ചെയ്തു ശിഷ്യവൃത്തിയവലംബിച്ചിരുന്ന പ്രാചീന ശിഷ്യന്മാരുടെ ഗുരുക്കന്മാരോടുള്ള ബന്ധവും, സഹകരണസന്നദ്ധതയും ഇന്നത്തേക്കാൾ ഹൃദ്യവും ദൃഢവും ആയിരുന്നു എന്നുള്ളതിനു് തെളിവുകൾ ആവശ്യമില്ല. അദ്ധ്യാപകന്മാരും വിദ്യാർത്ഥികളുമായുള്ള ഇക്കാലത്തെ ബന്ധം എത്രയോ ശിഥിലമാണു്.

ബോർഡിങ്ങ്സ്കൂളുകളും, റസിഡൻഷ്യൽസ്കൂളുകളും, ആധുനികവിദ്യാഭ്യാസപദ്ധതികളിലെ ഉത്തമവും അഭിനവവും ആയ സ്ഥാപനങ്ങളാണു്. യഥാർത്ഥമായ വിദ്യാഭ്യാസത്തിനും, ഫലപ്രദമായ സ്വഭാവരൂപീകരണത്തിനും, കുട്ടികളെ ഉത്തമവും വിദ്യാഭ്യാസപരവും ആയ പരിസരങ്ങളിൽ വളർത്തേണ്ടയാവശ്യകതയെ സാധിക്കുകയാണു് ആധുനികറസിഡൻഷ്യൽസ്കൂളുകൾ ചെയ്യുന്നതു്. പ്രാചീനകാലത്തു വിദ്യാഭ്യാസം ഗുരുഗൃഹത്തിൽ ഗുരുവിൻെറകൂടെ താമസിച്ചു പരിശീലിക്കേണ്ട ഒരു പരിശീലനമായി ജനസാമാന്യം ഗണിച്ചുവന്നിരുന്നു. ഇക്കാലത്തെ റസിഡൻഷ്യൽസ്കൂളുകളെക്കാൾ ഉത്തമവും ആദർശപരവുമായ പരിശീലനം പഴയകാലത്തെ ഗുരുകുലങ്ങൾ നൽകിയിരുന്നു എന്നുള്ളതിനു സംശയമില്ല.

ഇതരശാസ്ത്രങ്ങളിലെന്നപോലെ വിദ്യാഭ്യാസത്തിലും പ്രാചീനഭാരതം സാമാന്യാതീതമായ അഭിവൃദ്ധി പ്രാപിച്ചിരുന്നിരിക്കണം. ഇന്നു് വിദ്യാഭ്യാസശാസ്ത്രത്തിൽ പുതിയ പേരുകളോടും, അഭിനവഘടനകളോടുംകൂടി കാണുന്ന പല നൂതന സമ്പ്രദായങ്ങളും പ്രാചീനഭാരതീയവിദ്യാഭ്യാസത്തിനു് അപരിചിതങ്ങളായിരുന്നില്ല. ആധുനികപാശ്ചാത്യവിദ്യാഭ്യാസശാസ്ത്ര

ത്തിൻെറ അതിശക്തിയായ പൌരസ്ത്യപ്രവാഹത്തിൽപെട്ട് അനഘങ്ങളായ അനേകം വിദ്യാഭ്യാസതത്വങ്ങൾ ഇന്നു അതിൽ ലീനമായി സ്ഥിതിചെയ്യുന്നുണ്ടെന്നുള്ളതു് പരമാൎത്ഥം മാത്രമാകുന്നു. നമ്മുടെ നാട്ടുവിദ്യാഭ്യാസരീതികളെ കണ്ണുമടച്ചു പരിത്യജിക്കയും, അവഹേളിക്കയും ചെയ്യാതെ യഥോചിതമായ പരിഷ്കാരങ്ങൾ ഏൎപ്പെടുത്തിയാൽ അതു നിശ്ചയമായും ആധുനികഭാരതത്തിന്ന് ഏററവും അനുയോജ്യമായ വിദ്യാഭ്യാസരീതികളെ പ്രദാനംചെയ്യാതെയിരിക്കയില്ല. അതിനാൽ പാശ്ചാത്യവിദ്യാഭ്യാസശാസ്ത്രം പഠിക്കുന്നതിനോടൊപ്പം പ്രാചീനപൌരസ്ത്യവിദ്യാഭ്യാസാദൎശങ്ങളും നാം മനസ്സിലാക്കിയിരിക്കേണ്ടതാണ്.

# ജെയിംസ്മാൎട്ടിന്യൂ

[ഒരാസ്വാദനം]

(ആർ. പത്മനാഭപിള്ള ബി. എ; ബി. എൽ.)

## II

വിവിധഗുണങ്ങളുടെ ഒരു വിളനിലമായിരുന്നു ഡാക്ടർ മാൎട്ടിന്യൂ. അദ്ദേഹത്തിൻെറ ബുദ്ധി അഗാധവും സൂക്ഷ്മവുമായിരുന്നു. തൎക്കശാസ്ത്രത്തിൽ അദ്ദേഹത്തിൻെറ പാണ്ഡിത്യം അദ്വിതീയമായിരുന്നു. ആത്മീയകാൎയ്യങ്ങളിൽ അദ്ദേഹം ഒരു ദീൎഘദൎശിതന്നെയായിരുന്നു. വിവിധവും ശക്തിയുള്ളതും, സദാപി സ്ഫുരിച്ചുകൊണ്ടിരുന്നതും കവിതകൾക്കും മററുകൃതികൾക്കും ഒരു പ്രത്യേക ആകൎഷണീയത നൽകിക്കൊണ്ടിരുന്നതുമായ ഭാവനാശക്തിസമ്പന്നനായിരുന്നു അദ്ദേഹം. അനിതരസാധാരണവും ആരുടെ ശ്രദ്ധയേയും ഹഠാദ് ആകൎഷിയ്ക്കുവാൻ പൎയ്യാപ്തവുമായ പ്രസംഗചാതുൎയ്യം അദ്ദേഹത്തിൻെറ ഒരു വിശേഷസമ്പാദ്യമായിരുന്നു. ഇതിനും പുറമെ മാൎട്ടിന്യൂ ഒരു വലിയ ദൈവഭക്തൻകൂടി ആയിരുന്നു. എല്ലാവരുടേയും ശ്രദ്ധയെ ആകൎഷിക്കത്തക്കതും, ആരെയും ഇളക്കുന്നതുമായ ദേഹകാന്തിയും വ്യക്തിമാഹാത്മ്യവും അദ്ദേഹത്തിനുണ്ടായിരുന്നു.

വിദ്യാഭ്യാസപരവും, ശാസ്ത്രീയവുമായ വിവിധബിരുദങ്ങൾ അദ്ദേഹത്തെപ്പോലെ ലഭിച്ചിട്ടുള്ളവർ അധികംപേരുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ജീവിതത്തിൻെറ അന്ത്യദശയിലാണ് അപ്രകാരമുള്ള ബഹുമതി

കൾ ധാരാളമായി ജെയിംസ്മാർട്ടിന്നൂവിനു ലഭിച്ചതു്. അദ്ദേഹത്തിൻെറ 67-ാമത്തെവയസ്സിൽ 1875-ാമാണ്ടു് അമേരിയ്ക്കയിലെ ഹാർവ്വേഡ് സർവ്വകലാശാലയിൽനിന്നും 'എൽ. എൽ. ഡി.' ബിരുദവും, പിന്നീട ലെയിഡൻസർവ്വകലാശാലയിൽനിന്നും 'എസ്. ടി. ഡി.' ഡിഗ്രിയും, എഡിൻബറോവിൽനിന്നു് 'ഡി. ഡി.' ബിരുദവും, 83-ാമത്തെ വയസ്സിൽ 1888-ൽ ആക്സ്ഫോർഡ് സർവ്വകലാശാലയിൽനിന്നും 'ഡി. ഡി. എൽ.' എന്ന വിലയേറിയ ബിരുദവും നൽകുകയുണ്ടായിയെന്നുള്ളതു് അദ്ദേഹത്തിൻെറ പ്രശസ്തമായ ബുദ്ധിവൈഭവത്തിൻെറ ഉത്തമസാക്ഷ്യങ്ങളാണല്ലൊ. എല്ലാ ജന്മദിനങ്ങളിലും അദ്ദേഹം ചെയ്തിട്ടുള്ള സൽപ്രവൃത്തികളെപ്പററി വിവരിക്കുന്നതും അദ്ദേഹത്തെ മുക്തകണ്ഠം പ്രശംസിയ്ക്കുന്നതുമായ നിരവധി മംഗളപത്രങ്ങൾ മാർട്ടിന്നൂവിനു ലഭിയ്ക്കുക പതിവായിരുന്നു. ജെയിംസ്സ്റ്റെൽ, ടെന്നിസൺ, റാബർട്ട് ബ്രൗണിംഗ്, എഡ്വിൻ ആർനോൾഡ്, മാക്സ് മുള്ളർ, ഡീൻബ്രാഡ്‌ലി, ഡാക്ടർ ജവററ് എന്നിവർക്കു പുറമെ അക്കാലത്തു യൂറോപ്പിലും, ഗ്രേററ്ബ്രിട്ടണിലും, അമേരിക്കയിലും ഉണ്ടായിരുന്ന അറുന്നൂറിൽപരം മഹാന്മാർ ചേൎന്നു് എൺപത്തിമൂന്നാമത്തെ ജന്മദിനത്തിൽ മാർട്ടിന്നൂവിനു നൽകിയ മംഗളപത്രം പൊതുജനങ്ങൾക്കു് അദ്ദേഹത്തിലുണ്ടായിരുന്ന അകൈതവമായ ഭക്തിബഹുമാനങ്ങളുടെ പ്രത്യക്ഷലക്ഷ്യമാണ്.

എന്നാൽ സ്വല്പമായ ചില ന്യൂനതകളും ജെയിംസ്മാർട്ടിന്നൂവിൻെറ സ്വഭാവത്തിനില്ലാതിരുന്നില്ല. അദ്ദേഹത്തിൻെറ വിശിഷ്ടഗുണങ്ങൾ സാധാരണ ജനങ്ങൾക്കു് എളുപ്പത്തിൽ മനസ്സിലാക്കത്തക്കവയോ, സുസാദ്ധ്യമായി ആസ്വദിയ്ക്കത്തക്കവയോ ആയിരുന്നില്ല. തൻെറ മഹനീയഗുണങ്ങൾ അദ്ദേഹത്തിനു് ഒരു പ്രത്യേകത നൽകുകയും, ജനസാമാന്യത്തിൽനിന്നും അദ്ദേഹത്തെ ഏററെക്കുറെ വേർപെടുത്തുകയും ചെയ്തു. സുപ്രസിദ്ധ ആംഗ്ലേയകവിയും പ്രകൃതിനിരീക്ഷകനുമായ വില്ല്യംവേഡ്സുവത്ത മഹാകവി മിൽട്ടണെപ്പററി ഒരവസരത്തിൽ പ്രസ്താവിച്ചതുപോലെ "അദ്ദേഹത്തിൻെറ ആത്മാവു് ഒരു നക്ഷത്രത്തെപ്പോലെ വിദൂരമായും പ്രത്യേകമായും സ്ഥിതിചെയ്തു."

ജെയിംസ്മാർട്ടിന്നൂ കേൾവികേട്ട ഒരു മതപ്രാസംഗികൻതന്നെയായിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ മതപ്രസംഗങ്ങൾ പൊതുജനങ്ങളിൽ ഒരു ചെറിയ വിഭാഗത്തിനു മാത്രമേ ഉപയോഗപ്രദമായിരുന്നുള്ളു. അദ്ദേഹം ഒരു സുപ്രസിദ്ധ അദ്ധ്യാപകനായിരുന്നു; എന്നാൽ ജനസാമാന്യത്തിനിടയിൽ പക്വബുദ്ധികളും ചിന്താശീലന്മാരുമായവൎക്കുമാത്രമേ അദ്ദേഹത്തിൻെറ അദ്ധ്യാപനം പ്രയോജനകരമായി ഭവിച്ചുള്ളു.

മാർട്ടിന്യൂ ഒരു പ്രസിദ്ധ ഗ്രന്ഥകാരനും ലേഖകനുമായിരുന്നുവെന്ന് ഇതിനുമുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അദ്ദേഹത്തിൻെറ ലേഖനങ്ങളും, ഗ്രന്ഥങ്ങളും, ചിന്തകന്മാർക്കും, ബുദ്ധിയ്ക്കു ശരിയായ പകപത ലഭിച്ചിട്ടുള്ളവർക്കും മാത്രം ആസ്വാദിയ്ക്കത്തക്കവയായിരുന്നു. സാധാരണക്കാരുടേയും, സാമാന്യജനത്തിൻേറയും ഹൃദയത്തിൽ സ്ഥാനം പിടിയ്ക്കുക അദ്ദേഹത്തിനു സുസാദ്ധ്യമായിരുന്നില്ല. ഈ വസ്തുത അദ്ദേഹം മനസ്സിലാക്കുകയും അതു് അദ്ദേഹത്തിന് അസഹനീയമായ മനോവേദനയ്ക്കു കാരണമാകുകയും ചെയ്തു. തനിയ്ക്കു പരിഹരിയ്ക്കുവാൻ ശ്രമസാദ്ധ്യമല്ലാതിരുന്ന ഒരു ന്യൂനതയായിട്ടു മാർട്ടിന്യൂ ഈ സംഗതിയെപ്പററി പല സന്ദർഭങ്ങളിലും ഖേദപൂർവ്വം പ്രസ്താവിച്ചിട്ടുണ്ടു്. തൻെറ ആശയങ്ങൾ സാധാരണ ജനങ്ങളെ മനസ്സിലാക്കുന്നതിന് അന്യാശ്രയം ആവശ്യമായിവന്നതു് ഒരു തീരാദുഃഖമായിത്തീർന്നതിനെപ്പററി അദ്ദേഹം ഒരു അമേരിയ്ക്കൻ ലേഖകനെഴുതിയയച്ചിട്ടുതായി അറിവുണ്ടു്.

അദ്ദേഹത്തിൻെറ ലേഖനങ്ങൾ സാമാന്യേന ഏതാനുംപേരുടെ ഹൃദയത്തെ മാത്രമേ ആകർഷിച്ചിരുന്നുള്ളുവെങ്കിലും അപ്രകാരം ആകർഷിയ്ക്കപ്പെട്ടവർ അക്കാലത്തെ പ്രധാന ചിന്തകന്മാരും മററുപ്രമാണികളുമായിരുന്നു. നവീനവും കൂടുതൽ ആലോചനാമൃതവുമായ ബീജങ്ങൾ പാകുന്നതിന് ഉതകുന്നതും ഫലഭ്രയിഷ്ഠവുമായ ഹൃദയങ്ങളുള്ളവരായിരുന്നു അവർ. ഇതിനുംപുറമെ അവർ അന്നത്തെ തലമുറയുടെ നായകന്മാരുമായിരുന്നു. ഇപ്രകാരം പല അദ്ധ്യാപകന്മാർക്കും അഭ്യസനം നൽകുന്നതിനും, ചിന്താകുശലന്മാരുടെ ചിന്താഗതിയെ നിയന്ത്രിയ്ക്കുന്നതിനും, മററു പല പ്രമാണികളുടേയും ഹൃദയത്തെ സാരമായി ഇളക്കുന്നതിനും ജെയിംസ് മാർട്ടിന്യൂവിനു നിഷ്പ്രയാസം സാധിച്ചിരുന്നുവെന്നുള്ളതാണു് അദ്ദേഹത്തിൻെറ കൃതികളുടേയും, അനശ്വരതയുടേയും, വർദ്ധമാനമായ ശക്തിയുടേയും, വ്യക്തിമാഹാത്മ്യത്തിൻേറയും പരമരഹസ്യം.

ആത്മീയപരിജ്ഞാനം അസാധാരണമായ വളർച്ചയെ പ്രാപിച്ചിരുന്ന അക്കാലത്തു്, പലരും വിശ്വസിച്ചിരുന്നതുപോലെ സയൻസും മതവും തമ്മിൽ പറയത്തക്കയാതൊരു വൈപരീത്യങ്ങളും ഇല്ലെന്നും, സയൻസുസംബന്ധമായി എത്രമാത്രം അഭിനവകണ്ടുപിടിത്തങ്ങളുണ്ടായേക്കാമെങ്കിലും അതിൽനിന്നും മതത്തിനു യാതൊന്നുംതന്നെ ഭയപ്പെടേണ്ടതില്ലെന്നും, ജനങ്ങളെ കാര്യകാരണസഹിതം മനസ്സിലാക്കുകയെന്നുള്ള പ്രധാനകൃത്യമാണു് അദ്ദേഹം മതത്തിനുവേണ്ടി നിർവ്വഹിച്ചിട്ടുള്ള ഏററവും മ

ഹത്തായ സേവനം. പഴക്കംചെന്ന പല ആത്മീയതത്വങ്ങൾക്കും, സിദ്ധാന്തങ്ങൾക്കും, വിപരീതമായി മുന്നോട്ടു ത്വരിതഗമനം ചെയ്തുകൊണ്ടിരുന്ന ശാസ്ത്രത്തിൽ പല പുതിയ സംഗതികളും പ്രത്യക്ഷമാകുകയും, മതത്തിന്റെ അടിസ്ഥാനത്തെപ്പോലും ശിഥിലമാക്കുന്നതിന് അവ പര്യാപ്തങ്ങളായിരിയ്ക്കുമെന്നു പൊതുവേ ഒരു ഭയം ജനസാമാന്യത്തിൽ അക്കാലത്തു് ഉത്ഭവിക്കുകയും ചെയ്തിട്ടുണ്ടായിരുന്നു. പ്രകൃതിനിയമങ്ങളുടെ കണ്ടുപിടിത്തം മനുഷ്യഹൃദയത്തിൽനിന്നും ദൈവത്തിന്റെ അവരോഹണത്തിനു സമമാണെന്ന് അകാരണമായെങ്കിലും പലരും ഭയപ്പെട്ടു. സയൻസിന്റെ മുന്നോട്ടുള്ള ത്വരിതഗമനത്താൽ കേവലം ഒരു സ്ഥൂലപ്രപഞ്ചത്തെ അവശേഷിപ്പിച്ചുകൊണ്ടു ദൈവവും മനുഷ്യാത്മാവും ഉൾപ്പെടെ ആത്മീയലോകത്തെ പാടെ വിപാടനം ചെയ്യുതായി ജനസാമാന്യത്തിൽ ഒരു ആശങ്ക ഉളവാകാതിരുന്നില്ല. എന്നാൽ വിശാലവും സൂക്ഷ്മവുമായ ജ്ഞാനത്തോടും, സ്വച്ഛമായ വീക്ഷണഗതിയോടും, നൈസർഗ്ഗികമായ ശാന്തതയോടും, ശക്തിയുക്തമായും, ഡാക്ടർ മാർട്ടിന്യൂ മുന്നോട്ടുവന്ന് പ്രസ്തുത ഭയം അസ്ഥാനസ്ഥവും അനാവശ്യവുമായ ഒന്നാണെന്നു ലോകത്തെ മനസ്സിലാക്കി. നിയമം ഒരിക്കലും ദൈവത്തെ നിഷ്കാസനം ചെയ്യുന്നില്ലെന്നും നേരെമറിച്ച് അതു സർവ്വവ്യാപിയായ അദ്ദേഹത്തിന്റെ പ്രവൃത്തിവിശേഷത്തിന് ഒരു പര്യായം മാത്രമാണെന്നും; സയൻസ് ദൈവവിശ്വാസത്തെ പരിച്ഛേദം ചെയ്യുന്നില്ലെന്നും, എന്നാൽ ബുദ്ധിശക്തിയും, മനസ്സും അടിസ്ഥാനമായ ലോകത്തിൽ മാത്രമേ അതിനു പ്രവത്തിയ്ക്കാൻ സാധിയ്ക്കുയുള്ളവെന്നും; ഏതെങ്കിലും ചില അശാസ്ത്രീയമോ, അസംബന്ധമോ ആയ സിദ്ധാന്തങ്ങളെയോ, പുണ്യഗ്രന്ഥങ്ങളെയോ അല്ല, എന്നാൽ മനുഷ്യാത്മാവിന്റെ അഗാധമായ അനുഭവങ്ങളെ ആസ്പദമാക്കിയാണു മതത്തിന്റെ അടിസ്ഥാനം നിർമ്മിച്ചിട്ടുള്ളതെന്നും, അതുകൊണ്ടു മതതത്വങ്ങളെ ഇളക്കുവാൻ പര്യാപ്തമായ യാതൊന്നുംതന്നെ നിയമത്തിലോ ശാസ്ത്രത്തിലോ ഇല്ലെന്നും, അദ്ദേഹം യുക്തിപൂർവ്വം പ്രസ്താവിച്ചതു് അക്കാലത്തെ ചിന്താകുശലന്മാരുടെയെല്ലാം ശ്രദ്ധയെ സവിശേഷം ആകർഷിച്ചുവെന്നു പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലൊ. ഇപ്രകാരമാണു മതപ്രവത്തകന്മാരിൽ അദ്വിതീയമായ സ്ഥാനം ലഭിയ്ക്കത്തക്കവണ്ണം തത്വചിന്തകനായ മാർട്ടിന്യൂ മതത്തിനുവേണ്ടി മഹനീയസേവനം നടത്തിയതു്.

ഡാക്ടർ മാർട്ടിന്യൂ ആത്മീയകാര്യങ്ങളിൽ ഒരു ഉല്പതിഷ്ണുതന്നെയായിരുന്നു. ബാല്യദശയിലേക്കാൾ പിന്നീടുള്ള കാലങ്ങളിലാണ് അദ്ദേഹത്തിൽ ഉല്പതിഷ്ണുത്വം കൂടുതലായി കണ്ടിരുന്നതു്. ചുരുങ്ങിയതു രണ്ടുപ്രാവശ്യമെ

ങ്കിലും പര്യാലോചിച്ചതിനുശേഷം മാത്രമേ, പൊതുവേ മതസംബന്ധമായ ഒരഭിപ്രായം രൂപീകരിക്കാൻ പാടുള്ളുവെന്നാണ് തൻെറ വിദ്യാഭ്യാസവും മാനസികവളൎച്ചയും അദ്ദേഹത്തെ നിർബന്ധിച്ചിരുന്നത്.

മാർട്ടിന്യൂ ആത്മീയകാൎയ്യങ്ങളിൽ ഒരു ഉല്പതിഷ്ണുവായിരുന്നുവെങ്കിലും അദ്ദേഹം ചിലകാൎയ്യങ്ങളിൽ ഒരു യാഥാസ്ഥിതികനുംകൂടി ആയിരുന്നുവെന്നു പറയാതെ ഗത്യന്തരമില്ല. മനുഷ്യരുടെ ആശകളേയും വിശ്വാസങ്ങളേയും ഉന്മൂലനാശം ചെയ്യുന്നതിനു സദാപി പരിശ്രമിച്ചുകൊണ്ടിരുന്ന ഒരുതരം ഉൽപതിഷ്ണുക്കളുടെ കൂട്ടത്തിലല്ലായിരുന്നു മാർട്ടിന്യൂ. നേരേ മറിച്ച് അദ്ദേഹം അവരുടെ ആശകളേയും വിശ്വാസങ്ങളേയും ഫലഭൂയിഷ്ഠമായ കേദാരത്തിൽ നട്ടുവളൎത്തുന്നതിന് അശ്രാന്തം പ്രയത്നിച്ച ഒരു പുണ്യാത്മാവായിരുന്നു. ഇപ്രകാരമുള്ള ഒരുല്പതിഷ്ണു യഥാൎത്ഥ യാഥാസ്ഥിതികൻതന്നെയാണ്.

കേവലം ചില അത്ഭുതസംഭവങ്ങളെയല്ലാതെ മററു യാതൊന്നിനേയും ആശ്രയിച്ചല്ല മതം നിൎമ്മിതമായിട്ടുള്ളതെന്നു പൊതുജനങ്ങൾ പ്രബലമായി വിശ്വസിച്ചിരുന്നു. അത്ഭുതകരമായ ശാസ്ത്രീയപുരോഗമനം മതത്തിൻെറ ഈ അസ്ഥിവാരത്തെത്തന്നെ ഒന്നിളക്കിയതുകൊണ്ടു പലൎക്കും മതത്തിൽ ക്രമേണ വിശ്വാസമില്ലാതായിത്തീൎന്നു. അത്ഭുതങ്ങളിലല്ല മതത്തിൻെറ അടിസ്ഥാനം സ്ഥിതി ചെയ്യുന്നതെന്നും, എന്നാൽ മനുഷ്യരുടെ ആത്മീയവും, സാന്മാൎഗ്ഗികവുമായ സ്വഭാവത്തെയാണ് അതു് ആശ്രയിച്ചിരിക്കുന്നതു് എന്നും ഡാക്ടർ മാർട്ടിന്യൂ സുവ്യക്തമാക്കി.

മാർട്ടിന്യൂ ഒരു സ്വതന്ത്രനും ധീരനുമായിരുന്നു. തൻെറ മനസ്സാക്ഷിയുടെ ആജ്ഞകളെ എല്ലായ്പോഴും ശുഷ്കാന്തിയോടുകൂടി അദ്ദേഹം ശിരസാ വഹിച്ചിരുന്നു. അദ്ദേഹത്തിൻെറ നായകൻ അദ്ദേഹത്തിൻെറ മനസ്സാക്ഷിതന്നെയായിരുന്നു. അന്തഃകരണം എന്തു പ്രവൎത്തിക്കാൻ ആജ്ഞാപിച്ചോ ആ പ്രവൃത്തി അദ്ദേഹം സംശയലേശമെന്യേ ധീരതയോടുകൂടി ചെയ്തുകൊണ്ടിരുന്നു. അന്തഃകരണത്തിൻെറ അനുശാസനങ്ങളെ അനുസരിക്കുക എന്നുള്ളതു യഥാൎത്ഥമഹാന്മാരുടെ ഒരു വിശേഷഗുണംതന്നെയാണ്. ചില ആനുകൂല്യങ്ങളോ, ബഹുമതികളോ ലഭിച്ചേക്കുമെന്നുള്ള ആശ അദ്ദേഹത്തെ ഒരിക്കലും സത്യത്തിൽനിന്നും, ന്യായത്തിൽനിന്നും, രേഖാമാത്രമെങ്കിലും വ്യതിചലിപ്പിച്ചിരുന്നില്ലെന്നു സസന്തോഷം പ്രസ്താവിക്കാവുന്നതാണ്.

മററുമതങ്ങളോട് അദ്ദേഹത്തിൻെറ പെരുമാററം അനുകരണീയമായ രീതിയിലായിരുന്നു. അന്യമതങ്ങളെ ഒരിയ്ക്കലും അദ്ദേഹം ദൂഷിച്ചില്ലെന്നു മാത്രമല്ല, എത്ര അനാകർഷകവും, അപരിഷ്കൃതവുമായ മതത്തിൻെറ അന്തർഭാഗത്തിലും വിലമതിക്കാൻ പ്രഹിയാത്ത സത്യങ്ങൾ അദ്ദേഹം കണ്ടുപിടിച്ചുകൊണ്ടിരുന്നു. തിന്മയെ ഉപേക്ഷിച്ച് അപ്രകാരമുള്ള മതത്തിലെ സൽഭാഗങ്ങൾ സ്വീകരിക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. എല്ലാമതങ്ങൾക്കും അദ്ദേഹത്തിൻെറ സന്മനോഭാവവും സഹഭാവവും ഉണ്ടായിരുന്നുവെന്നുള്ള സംഗതി പ്രത്യേകം സ്മരണീയമാണ്. മററുള്ളവർ അദ്ദേഹത്തെ ശപിച്ചാലും അദ്ദേഹം അവരെ അനുഗ്രഹിയ്ക്കുമാത്രമേ ചെയ്തിരുന്നുള്ളൂ. എല്ലാ മതങ്ങളിലെയും അവതാരപുരുഷന്മാർ, സന്യാസികൾ, പ്രാസംഗികന്മാർ, ഉപദേശികൾ ഇവക്ക് അദ്ദേഹം അർഹിച്ചിരുന്ന വില കല്പിയ്ക്കുന്നതിന് ഒരിയ്ക്കലും മടിച്ചിരുന്നില്ല. അഗസ്റ്റൈൻ, സെൻറ് ഫ്രാൻസിസ്, ലൂതർ, കാൽവിൻ, വെസ്‌ലി, ലിയോ മൂന്നാമൻ, മഹമ്മദ്, രാംമോഹൻറായി, സ്വീഡൻബർഗ്ഗ് മുതലായ ഇതരമതനേതാക്കന്മാരേയും, സ്വമതാനുയായികളേയും അദ്ദേഹം ഒരുപോലെ ബഹുമാനിച്ചിരുന്നു. സത്യത്തിൽനിന്നും യാതൊരു കാരണവശാലും അണുമാത്രംപോലും ജെയിംസ് മാർട്ടിന്യൂ അദ്ദേഹത്തിൻെറ ജീവിതത്തിൽ വ്യതിചലിച്ചിട്ടില്ലെന്നുള്ളതു സ്തുത്യർഹമായ ഒരു സംഗതിയാണ്. അന്ധകാരമയമായ എല്ലാ പ്രദേശങ്ങളേയും അദ്ദേഹം പ്രകാശമാനമാക്കിത്തീർക്കുവാൻ അനവരതം യത്നിച്ചുകൊണ്ടിരുന്നു. അന്ധവിശ്വാസങ്ങൾ, അനാചാരങ്ങൾ, അജ്ഞത, ദൈവത്തെപ്പററിയുള്ള അസന്മാർഗ്ഗികങ്ങളായ ചിന്തകൾ, മനുഷ്യരെപ്പററിയുള്ള അപമാനകരമായ അഭിപ്രായങ്ങൾ, യുക്തിശൂന്യങ്ങളായ മതസിദ്ധാന്തങ്ങൾ, ഇവയെ അദ്ദേഹം നിഷ്കരുണം എതിർക്കുകതന്നെ ചെയ്തു. യാതൊരു മതത്തേയും അദ്ദേഹം അവലംബിച്ചിരുന്നില്ലെന്നുമാത്രമല്ല, ഏതെങ്കിലും മതത്തിൽ വല്ല അന്ധവിശ്വാസങ്ങളോ, മററുവല്ല ന്യൂനതകളോ കണ്ടാൽ, അവയെ പരിഹരിച്ചു ജനങ്ങളെ ഭാസുരഭാവിയിലേയ്ക്കു നയിക്കുന്ന പന്ഥാവിലേയ്ക്കു തിരിച്ചുവിട്ട് അദ്ദേഹം അവരെ അനുഗ്രഹിയ്ക്കുകകൂടി ചെയ്തിരുന്നുവെന്നു പറയുന്നതിൽ ലേശവും അതിശയോക്തിയില്ലതന്നെ.

ബുദ്ധിയിലും, ഹൃദയത്തിലും ഡാക്ടർ മാർട്ടിന്യൂവിന് എല്ലായ്പോഴും യുവസഹജമായ പ്രസരിപ്പും പ്രസന്നതയും ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ ബുദ്ധിശക്തിയും, ഹൃദയവും നിർവ്വിഘ്നം ജാഗ്രതയോടെ സദാപി പ്രവർത്തിച്ചുകൊണ്ടിരുന്നു. വാർദ്ധക്യദശ താൻ ഒരിക്കലും ഇഷ്ടപ്പെട്ടിരുന്ന ഒന്നല്ലെന്നും, എന്നാൽ ദൈവം തനിക്ക് അതു ദയാപൂർവ്വം നൽകി

യിരിക്കുന്നുവെന്നും, കൃതജ്ഞതാപൂർവ്വം അനുസ്മരിക്കേണ്ട ഒന്നായിട്ടു താൻ അതിനെ ഗണിയ്ക്കുന്നുവെന്നും, "വാദ്ധക്യം ജീവിതത്തിന്റെ മാഹാത്മ്യത്തേയും,പ്രാധാന്യത്തേയും വർദ്ധിപ്പിക്കുന്ന ഒന്നാണെന്നും" 92-ാമത്തെ വയസ്സിൽ മാർട്ടിന്യൂ എഴുതിയ ഒരു കത്തിൽ പ്രസ്താവിച്ചിരിക്കുന്നു. എൺപതാമത്തെ വയസ്സു പൂർത്തിയായതിനു ശേഷമാണ് അദ്ദേഹത്തിന്റെ പല പ്രധാനകൃതികളും പൊതുജനസമക്ഷം സമർപ്പിച്ചിട്ടുള്ളതെന്നോർക്കുമ്പോൾ മേൽപറഞ്ഞ അദ്ദേഹത്തിന്റെ അഭിപ്രായത്തിനു കുറേക്കൂടി ബലം സിദ്ധിയ്ക്കുകയാണു ചെയ്യുന്നതു്. അദ്ദേഹത്തിന്റെ ചിന്താശക്തിയ്ക്കു് ഒരിക്കലും വാട്ടമോ, കോട്ടമോ ഉണ്ടായിട്ടില്ല. ഉന്മേഷവാനായി ജ്ഞാനസമ്പാദനാർത്ഥം നവീനപുസ്തകങ്ങൾ പാരായണംചെയ്യുന്നതിനും, സത്യത്തെ നൂതനവീക്ഷണകോണിൽക്കൂടി ആരായുന്നതിനും അദ്ദേഹം സദാ സന്നദ്ധനായിരുന്നു. അദ്ദേഹത്തിന്റെ ചിത്തം നിശ്ചലമായി വെള്ളം കെട്ടിക്കിടന്നിരുന്ന ഒരു തടാകമല്ലായിരുന്നു. നേരേമറിച്ചു സ്വച്ഛന്ദം പ്രവഹിച്ചുകൊണ്ടിരുന്ന ഒരു ഉത്തമസിന്ധുതന്നെയായിരുന്നു.

പ്രാചീനകാലങ്ങളിൽ ലോകത്തിലുണ്ടായിട്ടുള്ള പുണ്യപുരുഷന്മാരിലും, ചിന്തകന്മാരിലും, തത്വോപദേശികളിലുംവച്ച് ഏററവും മഹനീയമായ ഒരു സ്ഥാനം മാർട്ടിന്യൂവിനുണ്ടെന്നുള്ളതു് അവിതർക്കിതമാണ്. ആധുനികകാലത്തുണ്ടായിട്ടുള്ള ചാനിംഗ്, തിയോഡോർപാർക്കർ,എമേഴ്സൺ എന്നിവരെപ്പോലെതന്നെ ഈ മഹാന്റെ ആശയങ്ങളും, ചിന്തകളും തഴച്ചുവളർന്നു ഫലഭൂയിഷ്ഠമാകാതെയിരിക്കയില്ല.

സത്യമാകുന്ന മഹാരത്നാകരത്തിൽക്കൂടിയുള്ള സഞ്ചാരത്തിൽ സൈ്വരമായി, നിർബ്ബാധമായി, ലോകചിന്തയെ നിയന്ത്രിക്കുന്നതിനു, സമുദ്രത്തിലേക്കു തള്ളിനില്പുള്ള ഉന്നത ഭൂവിഭാഗങ്ങളിൽ ജ്വലിച്ചുകൊണ്ടിരിയ്ക്കുന്ന പ്രകാശമാനമായ ദീപങ്ങളാണു മാർട്ടിന്യൂവിനെപ്പോലെയുള്ള മഹാന്മാർ. ജീവിതം, ജീവിതത്തിന്റെ പരമലക്ഷ്യം എന്നീ ഗൗരവാവഹങ്ങളായ പ്രശ്നങ്ങളെപ്പററി ഭാവിതലമുറയ്ക്കു കൂടുതൽ ബുദ്ധിപൂർവ്വം ആലോചിയ്ക്കുന്നതിനു ജെയിംസ്മാർട്ടിന്യൂവിന്റെ ലേഖനങ്ങളും, ആശയങ്ങളും, ചിന്തകളും ഒരു വലിയ സഹായമായിരിയ്ക്കുമെന്നുള്ളതു് എല്ലാവർക്കും ആശ്വാസകരമാണ്.



# കാവ്യ—വിദ്യാപരിണയം



(പണ്ഡിതർ ഇ. വി. രാമൻ നമ്പൂതിരി.)

കാവ്യമെന്നാൽ കാവ്യസ്വരൂപനായ പുരുഷൻ; വിദ്യയെന്നാൽ സാഹിത്യവിദ്യ; ഇവർ തമ്മിൽ നടക്കുന്ന വിവാഹം തന്നെ 'കാവ്യ—വിദ്യാപരിണയ'മെന്നു പറയപ്പെടുന്നതു്.

വൈദികവരേണ്യന്മാർ വേദത്തെ 'വേദപുരുഷ'നാക്കിക്കല്പിച്ചിട്ടുണ്ടു്; അതു കണ്ടിട്ടോ എന്തോ, ശില്പവിദ്യാവിദഗ്ദ്ധന്മാർ 'വാസ്തുപുരുഷ'നേയും കല്പിച്ചിട്ടുണ്ട്. ഈദൃശകല്പനയിൽ നിന്നായിരിക്കാം, 'രാജശേഖര' കവിരാജൻ കാവ്യപുരുഷകല്പനയ്ക്കു വേണ്ടുന്ന കെല്പും കോപ്പും കരസ്ഥമാക്കിയതു്. അതെങ്ങനെയെങ്കിലുമാകട്ടെ; കാവ്യ—വിദ്യാപരിണയത്തിന്റെ സ്വരൂപജ്ഞാനം വ്യുത്പിത്സുക്കൾക്കു് അവർജ്ജ്യമാകുന്നു. ആകയാൽ തത്സ്വരൂപം ഇവിടെ പ്രതിപാദിയ്ക്കാം. വിദഗ്ദ്ധജനമനോവിനോദം ഒരു വിശേഷഫലവുമായി!

രാജശേഖരന്റെ രീതിയിൽത്തന്നെ ഇവിടേയും വിവരിയ്ക്കുന്നതാണു യുക്തരൂപമെന്നു വിശ്വസിക്കുന്നു.

ആചാര്യവര്യന്മാരിൽനിന്നു് ഇപ്രകാരമുള്ള പുണ്യവചനങ്ങളെ നാം കേട്ടിരിയ്ക്കുന്നു:— അതായതു് ബൃഹസ്പതിയോടു ശിഷ്യന്മാർ കഥാസന്ദർഭമദ്ധ്യത്തിൽ കടന്നു ചോദിച്ചു, "അവിടുത്തെ ഗുരുപാദരും, സാരസ്വതേയനാ ആയ കാവ്യപുരുഷന്റെ കഥയെന്താണു്?" എന്നിങ്ങനെ. ബൃഹസ്പതി ശിഷ്യരോടു പറയാൻ തുടങ്ങി:—

"സരസ്വതീദേവി പണ്ടു പുത്രകാമനയോടുകൂടി ഹിമവദ്ഗിരിയിൽചെന്നു തപസ്സു ചെയ്യുകയുണ്ടായി. അതുകണ്ടു, ബ്രഹ്മദേവൻ സന്തുഷ്ടനാവുകയും, 'ഞാൻ നിനക്കു പുത്രനെ നിർമ്മിച്ചുതരുന്നുണ്ടു്' എന്നു ദേവിയോടു കല്പിക്കുകയും ചെയ്തു. അങ്ങനെ സരസ്വതീദേവി കാവ്യപുരുഷനെ പ്രസവിച്ചു. കാവ്യപുരുഷൻ ഉടനെ എഴുന്നേററു, മാതാവിന്റെ കാൽ പിടിച്ചു വന്ദിച്ചുകൊണ്ടു്, ഛന്ദോ (വൃത്ത) വിശിഷ്ടമായ ഭാഷയിൽ (വചനത്തെ) പറഞ്ഞു.

"യദേതദ്വാങ്മയം വിശ്വ-
മർത്ഥമൂർത്ത്യാ വിവർത്തതേ
സോഽസ്മി കാവ്യപുമാനംബ!
പാദൌ വന്ദേയ താവകൌ"

[സാരം:—

വാൿപ്രപഞ്ചമിതാർമൂല-
മത്ഥരൂപത്തിലാകുമോ,
അക്കാവ്യപുരുഷൻ ഞാ,നെ-
ന്നമ്മേ! നിൻകാൽ വണങ്ങുവൻ] (1)

വേദത്തിൽ മാത്രമായിരുന്ന അതുവരെ വൃത്തനിബന്ധനം; ലൌകീകഭാഷയിലും ആ ഛന്ദോമുദ്രയ്ക്കു നിലയുണ്ടെന്നു കണ്ടപ്പോൾ, സരസ്വതീദേവിക്കു വളരെ സന്തോഷമായി; അങ്ങനെ നിലയരുളിയ കാവ്യപുരുഷനെ മടിയിലെടുത്തുവച്ചുകൊണ്ടു, ദേവി ഇപ്രകാരമുരചെയ്തു:— കുഞ്ഞേ! ഛന്ദസ്വതിയായ വാക്കിന്റെ പ്രണേതാവെന്നുള്ള നിലയിൽ നീയ്, വാങ്മയമാതാവായിരിക്കുന്ന ഈ മാതാവിനെത്തന്നെ തോല്പിച്ചിരിക്കുന്നു. "പുത്രങ്കൽനിന്നുള്ള തോൽവി, രണ്ടാമതൊരു പുത്രജന്മമാണ്" എന്നുള്ള അഭിയുക്തവചനത്തിന്റെ അഭിനന്ദനീയത എനിക്കനുഭവമായി. നിന്റെ പൂർവ്വികന്മാരായ വിദ്വാന്മാരെല്ലാം ഗദ്യമേ കണ്ടുപിടിച്ചുള്ളു; പദ്യം കണ്ടുപിടിച്ചില്ലതന്നെ. നീ കണ്ടുപിടിച്ച ഈ പദ്യശൈലി നീണാൾ നിലനിൽപൂതാക! അമ്പമ്പോ! നീയേററവും ശ്ലാഘ്യനായിരിക്കുന്നു. നിന്റെ ശരീരം ശബ്ദാത്ഥങ്ങൾതന്നെ; മുഖം സംസ്കൃതഭാഷാമയം; നിന്റെ കൈയ് പ്രാകൃതഭാഷാരൂപം; അപഭ്രംശഭാഷാമയമത്രെ നിന്റെ ജഘനം; കാലുകൾ പൈശാചഭാഷാമയങ്ങളും; സവ്വഭാഷാവ്യാമിശ്രമായിരിക്കുന്നു വക്ഷസ്സ്ഥലം!

സമത, പ്രസാദം, മാധുയ്യം, ഉദാരത, ഓജസ്സ്, എന്നീഗുണങ്ങളെല്ലാം നിന്നിൽ വിളങ്ങുന്നു. പ്രസിദ്ധപദങ്ങളത്രെ നിന്റെ വചനങ്ങൾ; നിന്റെ ആത്മാവു രസംതന്നെ; ഛന്ദസ്സുകൾ നിന്റെ രോമങ്ങളാകുന്നു; പ്രശ്നോത്തരാദിപ്രസ്ഥാനങ്ങളൊക്കെ നിന്റെ വചോവിലാസലീല; അനുപ്രാസം, ഉപമ—മുതലായവ നിനക്ക് ഇണങ്ങിയ ആഭരണങ്ങളുമായിരിക്കുന്നു. ഭവിഷ്യത്കാര്യങ്ങളെ പ്രതിപാദിക്കുന്ന ശ്രുതി ഭഗവതി "ചത്വാരി ശൃങ്ഗാ" ഇത്യാദികൊണ്ടു നിന്നെ സ്തുതിച്ചിരിക്കുന്നതും ഇവിടെ ശ്രദ്ധേയമാണ്. എങ്കിലും, പ്രൗഢന്മാരുടെ കമ്മപരിപാടി ഒതുക്കിവെയ്ക്കണം. നീയ് എന്നിട്ടു ബാലോചിതങ്ങളായ കളികളിൽ വ്യാപരിച്ചാലും!" ഇങ്ങനെ പറഞ്ഞതിനുശേഷം, മരച്ചുവട്ടിലുള്ള നല്ലൊരു കൽത്തളത്തിൽ കാവ്യപുരുഷനെ കിടത്തിയിട്ടു സരസ്വതി ഗങ്ഗാനദിയിൽ സ്നാനം ചെയ്വാനായിട്ടു പോയി. ആ അവസരത്തിൽ, ഉശനസ്സുമഹഷി പുല്ലും ചമതയുമെല്ലാം ശേഖരിക്കുന്നതിനായി പുറപ്പെട്ടിരിയ്ക്കയായിരുന്നു. വഴിക്കുവെച്ച്, വെയിലേററു വാടിത്തളന്നു കൽത്തളത്തിൽ കിടക്കുന്ന കാവ്യപുരുഷനെ അദ്ദേഹം കണ്ടു. 'ഈ അനാഥശിശു ആരുടെയായിരിക്കും.'—എന്നനുത

പിച്ച്, അദ്ദേഹം കുഞ്ഞിനെ എടുത്തു്, ആശ്രമത്തിലേക്കു കൊണ്ടുപോയി. ആശ്രമത്തിലെത്തിയ ഉടനെ കുഞ്ഞിന്റെ വാട്ടവും തളർച്ചയുമെല്ലാം തീന്നു. കുഞ്ഞു് ഛന്ദോമയിയായ വാണിയെ മഹർഷിയിൽ സഞ്ചരിപ്പിക്കുകയും ചെയ്തു! പെട്ടെന്നു വിസ്മയപ്പെട്ടു്, ഋഷി അരുളി:—

"യാ ദുഗ്ധാപി ന ദുഗ്ദ്ധേവ
കവിദോഗ്ധൃഭിരന്വഹമ്,
ഹൃദി നഃ സന്നിധത്താം സാ
സൂക്തിധേനുസ്സരസ്വതീ"

സാരം:—

കവിതക്കാർ കടന്നെന്നും
കറന്നിട്ടുമദുഗ്ദ്ധപോൽ
വിളങ്ങുന്നോരുവാഗ്ധേനു-
വെന്നുള്ളത്തിൽ വസിയ്ക്കണേ! (2)

അദ്ധ്യയനാരംഭത്തിൽ ഈ പദ്യം പഠിക്കുന്നതു വൈദുഷ്യത്തിനു 'വിശേഷ'മാണെന്നു് അദ്ദേഹം ശിഷ്യരോടുപദേശിക്കുകയും ചെയ്തു. അതു മുതൽക്കാണു്, യോഗ്യന്മാരൊക്കെ ഉശനസ്സിനെ 'കവി' 'കവി' എന്നു പറഞ്ഞുതുടങ്ങിയതു്. പിന്നെ അതുപോലെ പദ്യം തീർക്കുന്നവർക്കെല്ലാം, ആ 'കവി'ശബ്ദം ഔപചാരികമായിട്ടു കിട്ടി. "കവൃവർണ്ണേ"—എന്നുള്ള ധാതുവിൽ നിന്നു്—വർണ്ണാർത്ഥകമായ "കവ്"ശബ്ദത്തിൽ നിന്നു്—കാവ്യകർമ്മവാചിയായിട്ടുണ്ടായതാണു്, 'കവി'പദം. സരസ്വതീസുതൻ കാവ്യസ്വരൂപനായതുകൊണ്ടു്, 'കാവ്യപുരുഷൻ' എന്ന ഗൗണസംജ്ഞ അദ്ദേഹത്തിനു സിദ്ധിക്കുകയും ചെയ്തു.

സരസ്വതീദേവി ഗംഗാസ്നാനം കഴിഞ്ഞു തിരിച്ചെത്തിയപ്പോഴം, പുത്രനെ കാണായ്കയാൽ സങ്കടപ്പെട്ടു 'മുറവിളി' കൂട്ടി. സംഗതിവശാൽ അവിടെച്ചെന്ന വാല്മീകിമഹർഷി, പുത്രവൃത്താന്തത്തെ സവിനയം ഗ്രഹിപ്പിക്കുകയും, ഉശനസ്സിന്റെ ആശ്രമം കാണിച്ചുകൊടുക്കുകയും ചെയ്തു. ഉടനെ ഭഗവതി പുത്രനെ എടുത്തു ആലിംഗനം ചെയ്തു്, ശിരസ്സിൽ ചുംബിച്ചു്, മുലകൊടുത്തിട്ടു, സമാഹിതഹൃദയയായി, വാല്മീകിമഹർഷിക്കും പദ്യവിദ്യോപദേശം ചെയ്തു. ദേവിയുടെ അനുമതിയോടുകൂടി അവിടെനിന്നു പോന്ന വാല്മീകി, നിഷാദനിഹതസഹചരീകനായി കരുണകരുണം കരഞ്ഞുകൊണ്ടിരിയ്ക്കുന്ന ക്രൌഞ്ചപക്ഷിയെ കണ്ടുമുട്ടി. അസഹ്യമായ സഹതാപത്താൽ അദ്ദേഹത്തിന്റെ മുഖത്തുനിന്നു് ഇങ്ങനെ ഒരു ശ്ലോകവാക്യം

പുറപ്പെടുകയും ചെയ്തു:—

"മാ നിഷാദ! പ്രതിഷ്ഠാം ത്വ-
മഗമഃ ശാശ്വതീഃ സമാഃ;
യത് ക്രൌഞ്ചമിഥുനാദേക-
മവധീഃ കാമമോഹിതമ്."

സാരം:—

എടോ! കാട്ടാള! നീയിങ്ങു
വാഴില്ല വളരെദ്ദിനം;
എന്തെന്നാ,ലൊരു കാമാന്ന-
ക്രൌഞ്ചത്തേക്കൊന്നു നിർദ്ദയം. (3)

ഈ സംഭവം സരസ്വതീദേവിയുടെ ദിവ്യദൃഷ്ടിയ്ക്കു വിഷയമായി. ഒരുവൻ ആദ്യമായിട്ടു പഠിയ്ക്കുന്നതു് ഈ പദ്യമാണെങ്കിൽ, ആ ആൾ ഉത്കൃഷ്ടമഹാകവിയായിത്തീരട്ടെ,—എന്നിങ്ങനെ പ്രസ്തുതപദ്യത്തിന്നു ദേവി വരം കൊടുക്കുകയും ചെയ്തു. വാല്മീകി പിന്നെ ഈ പദ്യവിദ്യ ഉപയോഗിച്ചു്, രാമായണകഥയെ നിർമ്മിച്ചു. ദ്വൈപായനൻ (വ്യാസൻ) പ്രസ്തുത പദ്യമാണു് ആദ്യമേ അദ്ധ്യയനം ചെയ്തതു്, തത്ഫലമായിട്ടു, ലക്ഷഗ്രന്ഥപരിമിതമായ മഹാഭാരതകഥയെ അദ്ദേഹം നിർമ്മിച്ചതാണും!

ഒരു കാലത്തു്, രണ്ടു ദേവന്മാർതമ്മിൽ, വേദവിഷയകമായ ഒരു വിവാദമുണ്ടായി. ആ വിവാദം ബ്രഹ്മസന്നിധിയിലെത്തുകയും, ബ്രഹ്മാവു്, വാദംകേട്ടു വിധികല്പിയ്ക്കുവാൻ സരസ്വതീദേവിയെ നിയമിക്കുകയും ചെയ്തു. അതനുസരിച്ചു്, ദേവി പുറപ്പെടവേ, നമ്മുടെ കാവ്യപുരുഷനും, കൂടെ എത്തി. എന്നാൽ ദേവി സമ്മതിച്ചില്ല. കാവ്യപുരുഷനു് അവിടെ പ്രവേശിയ്ക്കുവാൻ ബ്രഹ്മാവിന്റെ അനുമതിയില്ലെന്നും, അനുമതികൂടാതെ കടന്നുചെല്ലുന്നതു് അനുചിതമായിരിയ്ക്കുമെന്നും പറഞ്ഞു വിലക്കി. ദേവി, പോവുകയും ചെയ്തു. ഉടനെ കാവ്യപുരുഷൻ രോഷാകുലനായി മടങ്ങി; എങ്ങോട്ടെന്നില്ലാതെ നടന്നുതുടങ്ങി. സാരസ്വതേയന്റെ പ്രിയമിത്രമായ കുമാരനു് (സുബ്രഹ്മണ്യന്നു്) ഇതെല്ലാം അറിഞ്ഞപ്പോൾ വലിയ സങ്കടമായി. കരഞ്ഞുകൊണ്ടു് അമ്മയുടെ അടുക്കൽ ചെന്നു കാര്യങ്ങളെല്ലാം പറഞ്ഞു. "കുഞ്ഞേ! കരയാതിരിയ്ക്കൂ; സാരസ്വതേയനേ ഞാൻ തിരിയെ വരുത്തിത്തരാം" എന്നു കുമാരനേ ആശ്വസിപ്പിച്ചിട്ടു്, ഗൌരീഭഗവതി ആലോചിക്കുവാൻ തുടങ്ങി:— "പ്രാണികൾക്കൊക്കെ പ്രേമമാണു പരമമായ ബന്ധനം; മറെറാന്നും അത്ര വരില്ല; അതുകൊണ്ടു് ഈ സാരസ്വതേയനെ വശീകരിക്കുവാൻ തക്ക ഒരു തരുണിയേ ഞാൻ നിർമ്മിച്ചുകളയാം"—എന്നിങ്ങനെ. തദനുസാരം, ശ്രീപാർവ്വതി സാഹിത്യവിദ്യാവധു

വിനേ നിമ്മിച്ചു! വധുവിനോടു ദേവി പറഞ്ഞു:—'ഇതാ നിൻെറ ധമ്മപതി ദേഷ്യപ്പെട്ടു പുറപ്പെട്ടിരിക്കുന്നു; കൂടെച്ചെന്നു ഭത്താവിനെ തിരിച്ചു വിളിച്ചുകൊണ്ടുവരിക! എന്നു്. സ്വസന്നിധിയിലുണ്ടായിരുന്ന മുനിമാരോടു്, ഇങ്ങനേയും ദേവി അരുളി—'അല്ലേ മുനിമാരേ! നിംങ്ങളെല്ലാവരും കാവ്യവിദ്യാസ്നാതകന്മാർ; ഈ കാവ്യപുരുഷൻേറയും, സാഹിത്യവിദ്യാവധുവിൻേറയും ചരിതങ്ങളെ നിങ്ങൾ കീത്തിയ്ക്കുക; അതു നിങ്ങളുടെ കാവ്യസവ്വസ്വമായിത്തീരും!' മുനിമാർ ആപ്രകാരം പ്രവത്തിക്കുന്നതിന്നു തുനിഞ്ഞിറങ്ങുകയും ചെയ്തു.

കാവ്യപുരുഷൻ കിഴക്കൻദിക്കിലേയ്ക്കാണു പുറപ്പെട്ടതു്. പുറകേ സാഹിത്യവിദ്യാവധുവും, മുനിമാരും, അങ്ഗം, വങ്ഗം, സുഹ്മം, ബ്രഹ്മം, പുണ്ഡ്രം മുതലായ ദേശങ്ങളിലൊക്കെ അവർ സഞ്ചരിച്ചു. സാഹിത്യവിദ്യാവധു ഒന്നു വേഷംമാറിയാണു്, അവിടെവെച്ചു കാവ്യപുരുഷനേ സമീപിച്ചതു്. അതുകൊണ്ടു്, അവിടങ്ങളിലുള്ള സ്ത്രീകളെല്ലാം ആ വേഷവിശേഷത്തേഅനുകരിക്കുവാൻ തുടങ്ങി. അതു് 'ഔഡ്രമാഗധി' എന്ന ഒരു 'പ്രവൃത്തി'യായി പ്രസിദ്ധിനേടി.

"ചതുർവ്വിധാ 'പ്രവൃത്തി'ശ്ച
പ്രോക്താ നാട്യപ്രയോക്തൃഭിഃ,
ആവന്തീ ദാക്ഷിണാത്യാച
പാഞ്ചാലീ ചൌഡ്രമാഗധീ"
*    *    *
"പ്രാഗാഃപ്രാവൃതയാശ്ചൈവ
യുഞ്ജന്തിഹ്യൌഡ്രമാഗധീമ്"
തേഷുപ്രയുജ്യതേ ഹ്യേഷാ
പ്രവൃത്തി സ്ത്വൌഡ്രമാഗധീ"

എന്നുംമററും 'ഭരതമുനി'യുടെ 'നാട്യശാസ്ത്ര'ത്തിൽ (അദ്ധ്യായം 13) കണ്ടുകൊള്ളുക. 'പ്രവൃത്തി' എന്നതിന്നു വേഷവിന്യാസക്രമമെന്നത്ഥം. ആ 'പ്രവൃത്തി'യേ മുനിമാർ വേണ്ടുംവിധം വാഴ്ത്തി:—

ആർദ്രാർദ്രചന്ദനകുചാപ്പിതസൂത്രഹാരഃ
സീമന്തചുംബിസിചയഃ സ്ഫുടബാഹുമൂലഃ
ദൂവ്വാപ്രകാണ്ഡരുചിരാ സ്വഗുരൂപഭോഗാദ്-
ഗൌഡാങ്ഗനാസുചിരമേഷ ചകാസ്തുവേഷഃ" (6)

[സാരം:— (നതോന്നത)

കളഭമിഴുകുംകൊങ്കക്കുടത്തിൽ തൂമുത്തുമാല;
കസവണിച്ചേലച്ചാത്തു നെറുകയോളം;
കറുകത്തീയകിലിനാൽ;കാണുംകക്ഷം—ഇത്ഥം ഗൗഡ-
കമനിമാക്കുള്ള വേഷം ലസിയ്ക്കു മേന്മേൽ] (4)

ഇയ്യവസരത്തിൽ കാവ്യപുരുഷൻ യദൃച്ഛയാ ഒന്നു വേഷം മാറുകയു ണ്ടായി. ആ വേഷം സ്വീകരിയ്ക്കുകയും ചെയ്തു. അതുകൊണ്ട്, അട്ടിക്കകാ രായ പുരുഷന്മാരെല്ലാം ആ വേഷം സ്വീകരിയ്ക്കുകയും ചെയ്തു. ആ വേഷരച നയ്ക്ക് 'ഔഡ്രമാഗധി' എന്ന പേരായി. പിന്നെ, അവിടെവെച്ച്—ആ സ ന്ദർഭത്തിൽ—വധു വരവശീകരണാർത്ഥം നൃത്തവാദ്യാദി തുടന്നു. അ തു 'ഭാരതീ'വൃത്തിയായും പരിണമിച്ചു. ഉടനേ മുനിമാരെല്ലാം, ഭാരതീ വൃത്തിയെ കീർത്തിക്കുവാനൊരുങ്ങി. എന്നാലും സാഹിത്യവിദ്യയുടെ വേ ഷരചനാദി (പ്രവൃത്തി) കണ്ടിട്ടും, വിലാസവിന്യാസക്രമം (വൃത്തി) ക ണ്ടിട്ടും—കാവ്യപുരുഷന്നു കരളലിയുകയോ കൌതുകം ജനിക്കുകയോ ഉ ണ്ടായില്ല. അങ്ങനെ അപ്പോഴും അവൾക്കു വശപ്പെടാതെ, സമാസഭൂയി ഷ്ഠവും അനുപ്രാസബഹുലവും യോഗവൃത്തിപരമ്പരാഗർഭവും ആയിട്ടു സം സാരിച്ചുകൊണ്ടിരുന്നു കാവ്യപുരുഷൻ. ആ വചനവിന്യാസക്രമമാകട്ടെ "ഗൌഡീ"രീതിയായും തീൎന്നു. മുനിമാർ വിടാതെ ആ രീതിയേ സ്തുതി ച്ചുകൊണ്ടു കൂടി. അനന്തരം, പാഞ്ചാലം, ശൂരസേനം, ഹസ്തിനാപുരം, കാശ്മീരം മുതലായ ദേശങ്ങളോടുകൂടിയ പഞ്ചാലരാജ്യത്തേയ്ക്കു കാവ്യപുരു ഷൻ നടന്നുതുടങ്ങി. സാഹിത്യവിദ്യയും മുനിമാരും പുറകേയും. അവിടെ വെച്ചു വിദ്യാവധു യാതൊരു വേഷവിശേഷത്തോടുകൂടി കാവ്യപുരുഷനേ സമീപിച്ചുവോ, ആ വേഷം അവിടങ്ങളിലുള്ള സ്ത്രീകളും കൈക്കൊണ്ടു. ആ വേഷവിന്യാസക്രമത്തിന്നു 'പാഞ്ചാലമദ്ധ്യമാ' എന്നു പേരുണ്ടായി. ആ 'പ്രവൃത്തി'യേ (വേഷവിന്യാസക്രമത്തെ) മുനിമാർ ഇപ്രകാരം സ്തു തിച്ചു:—

"താടങ്ക[1]വല്ഗനതരങ്ഗിതഗണ്ഡലേഖ-
മാനാഭിലംബിദര[2]ദോലിതതാരഹാരം
ആശ്രോണിഗുല്ഫപരിമണ്ഡലിതോത്തരീയം
വേഷം നമസ്യത മഹോദയസുന്ദരീണാമ്."

[സാരം:—
നൽത്തോട തട്ടി വിലസുന്ന കവിൾത്തടങ്ങൾ,
നാഭിസ്ഥലം കവിയെ ഞാന്ന വിചിത്രഹാരം,
പിന്നിൽതൊട്ടത്തടിവരെയ്ക്കു ചുഴന്ന സാരി,-
യെന്നീമഹോദയികൾതൻ ചമയം വിശേഷം!] (5)

വിദ്യാവധുവിൻെറ വേഷംകണ്ടും, മാമുനിമാരുടെ സ്തോത്രം കേട്ടും സ്വല്പമൊന്നുമനസ്സലിഞ്ഞു്, സാരസ്വതേയൻ തൻെറ വേഷവും കുറച്ചു മാററി. അതുകണ്ട് അട്ടിക്കകാരായ പുരുഷന്മാരെല്ലാം ആ വേഷം സ്വീ കരിച്ചു. ആ അവസരത്തിൽ, സാഹിതീവധു, കാവ്യപുരുഷനേ കൌതു കാവിഷ്ടനാക്കിത്തീൎക്കുവാനായിട്ടു, തൻെറ നൃത്തഗീത വാദ്യവിലാസാദിചാ തുൎയ്യത്തേ ഒട്ടൊട്ടു കാണിയ്ക്കുകയുണ്ടായി. അതു 'സാത്വതീ' വൃത്തിയാ

1 'വല്ഗിത'—എന്നും 2 'ദോലിത'—എന്നും 'സാഹിത്യമീമാംസ'യിൽ പാഠഭേദം.

യും പരിണമിച്ചു. ആ നൃത്തഗീതാദിതന്നെ, കുടിലഗതിയോടുകൂടി നടത്ത വേ, "ആരഭടീ" വൃത്തിയായും തീൻവെന്നറിക. മുനിമാർ ആ 'സാത്വ ത്യാരഭടി'കളെ വഴിയാംവണ്ണം വാഴ്ത്തി. അത്തരം വേഷപ്പകൎച്ചകൊണ്ടും, ഗീതപ്രവൃത്തികൊണ്ടും ഒന്നും കാവ്യപുരുഷൻ സാഹിതീവധുവിനു സമ്പൂൎണ്ണ മായി വശപ്പെട്ടില്ല. അല്പം വശപ്പെടാതെയുമിരുന്നില്ല. അതിൻെറ ഫ ലമായിട്ട്, അധികം സമാസമില്ലാതേയും, കുറച്ചനുപ്രാസത്തോടുകൂടിയും, ഉ പചാരഗൎഭമായും വരൻ വധുവിനോടു സംസാരിച്ചു. ആ സംഭാഷണരീ തി "പാഞ്ചാലി"യായിത്തീരുകയും ചെയ്തു. മുനിമാർ ആ രീതിയേയും മാ നിച്ചു വാഴ്ത്തി എന്നു പറയേണ്ടല്ലോ.

അനന്തരം, കാവ്യപുരുഷൻ പുറപ്പെട്ടതു് ആവന്തിരാജ്യത്തേയ്ക്കാ ണ്. ആവന്തി, വൈദിശം, സുരാഷ്ട്രം, മാലവം, ആർബ്ബുദം, ഭൃഗുകച്ഛം മുതലായ ദേശങ്ങളെല്ലാം ആ രാജ്യത്തിൽ ഉൾപ്പെട്ടുകിടക്കുന്നു. വിദ്യാവ ധുവും പുറകേ പുറപ്പെട്ട് അവിടെച്ചെന്നു്, ഏതൊരു വേഷവിശേഷത്തോ ടുകൂടി സധൎമ്മപതിയുടെസ്സമീപിച്ചുവോ, ആ വേഷത്തെ അന്നാട്ടിലെ സ്ത്രീ കളും അനുകരിച്ചു. അതു് 'ആവന്തീ' എന്ന 'പ്രവൃത്തി' (വേഷവിന്യാസ ക്രമം) ആയും ഭവിച്ചു. 'പാഞ്ചാലമധ്യമ' 'ദാക്ഷിണാത്യ'—എന്ന രണ്ടു 'പ്ര വൃത്തി'കളുടേയും നടുക്കു നില്ക്കുന്നതാണു് ഈ 'ആവന്തീ.' അതുകൊണ്ടു 'സാത്വതി'യും 'കൈശികിയും' ആണു് അതിലേ (ആവന്തീപ്രവൃത്തിയി ലേ) വൃത്തികൾ (വിലാസവിന്യാസക്രമങ്ങൾ). അപ്രകാമുള്ള ആ ആവ ന്തീപ്രവൃത്തിയെ മാമുനിമാർ സങ്കീൎത്തനം ചെയ്തു. അതാവിതു്:—

"പാഞ്ചാലനേപഥ്യവിധിൎന്നരാണാം,
സ്ത്രീണാം പുനൎന്നന്ദതു ദാക്ഷിണാത്യാഃ;
* യജ്ജല്പിതം യച്ചരിതാദികം ത-
ദന്യോന്യസംഭിന്നമവന്തിദേശേ."

[സാരം:—

പാഞ്ചാലവേഷം പുരുഷൎക്ക്, യോഷ-
മാൎക്കോ പരം ദക്ഷിണദേശവേഷം;
വിലാസഭാഷാദികൾ തമ്മിൽമേന്മേ-
ലിണങ്ങിയും വെൽവിതവന്തിതന്നിൽ] (6)

അതിൻെറശേഷം, കാവ്യപുരുഷൻ തെക്കൻദിക്കിലേക്കു പുറപ്പെ ട്ടു. അവിടെയാണ്, മലയം, മേകലം, കുന്തളം, കേരളം, പാടലം, മഞ്ജരം, മഹാരാഷ്ട്രം, ഗാങ്ഗം, കലിങ്ഗം തുടങ്ങിയ രാജ്യങ്ങൾ. സാഹിത്യ

* വന്ദാമഹേവന്ദ്യതമംപുനസ്തം—എന്ന സംഹിത്യമീമാംസയിലേ പാഠം.

വിദ്യാവധുവാകട്ടെ, പുതിയൊരു വേഷംധരിച്ചുകൊണ്ട്, കാവ്യപുരുഷനെ അനുഗമിച്ചു. ആ വേഷം അന്നാട്ടിലെ സ്ത്രീകൾ കൈക്കൊള്ളുകയും ചെയ്തു. 'ദാക്ഷിണാത്യ' എന്ന പേരിൽ ആ "പ്രവൃത്തി" (വേഷവിന്യാസക്രമം) പ്രസിദ്ധിനേടി. മഹർഷിമാരൊക്കെ അതിനെ ഇങ്ങനെ വാഴ്ത്തി:-

"ആമൂലതോവലിതകുന്തളചാരുചൂഡ-
ശ്ചൂർണ്ണാളകപ്രചയലാഞ്ഛിതഫാലഭാഗഃ
കക്ഷാനിവേശനിബിഡീകൃതനീവിരേഷ-
വേഷശ്ചിരം ജയതി കേരളകാമിനീനാമ്."

[സാരം:—

മുന്നോട്ടു കൂട്ടി മിഴിവേററിയ വാർമുടിക്കെ,-
ട്ടന്യൂനമാമളകമാർന്ന വിശാലഫാലം,
കക്ഷത്തിലാക്കി നിലനിർത്തിന നന്മടിത്തു;-
മിതഥം ജയിപ്പു, മലയാളവധൂടിമോടി.] (7)

ഈ ഘട്ടത്തിൽ കാവ്യപുരുഷൻ സാഹിത്യവിദ്യാവധുവിനോട് അനുരഞ്ജിക്കുകയും, തന്റെ വേഷവുമൊന്നു മാററുകയും ചെയ്തു. അതുകണ്ട് അവിടുത്തുകാരായ പുരുഷന്മാരെല്ലാം ആ സാരസ്വതേയന്റെ വേഷം സ്വീകരിച്ചു. വിദ്യാവധു ആ അവസരത്തിൽ വിചിത്രമായ നൃത്തം, ഗീതം, വാദ്യം, വിലാസം മുതലായവയെ പ്രകടിപ്പിച്ചു. അതാണു 'കൈശികീ' വൃത്തിയായി കേഴ്വിപ്പെട്ടതു്. മുനിമാരെല്ലാം ആ കൈശികീവൃത്തിയേയും വാഴ്ത്തി. അവിടെവെച്ചു്, കാവ്യപുരുഷൻ സാഹിത്യവിദ്യയ്ക്കു് ഏററവും വശംവദനായിട്ട്, സ്ഥാനാനുപ്രാസത്തോടും, സമാസരാഹിത്യത്തോടും, യോഗവൃത്തിഗർഭമായും പലതും വധുവിനോടു പറയുകയുണ്ടായി. അതു വൈദർഭീരീതിയായിച്ചമഞ്ഞു. 'പ്രവൃത്തി' എന്നാൽ 'വേഷവിന്യാസക്രമ'വും, 'വൃത്തി'യെന്നാൽ 'വിലാസവിന്യാസക്രമ'വും ആണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ, 'വചനവിന്യാസക്രമ'ത്തെ 'രീതി' എന്നു പറയുന്നു. "വൃത്തികളും പ്രവൃത്തികളും" നന്നാലുമാത്രം; ദേശങ്ങളോ അനവധി; അപ്പോൾ, 'വൃത്തി'— പ്രവൃത്തി'കളെല്ലാം ഈ നന്നാലിൽ ഒതുങ്ങുന്നതെങ്ങനെ?"—എന്നു് ആചാര്യന്മാർ ചോദിയ്ക്കുന്നു. അനന്തങ്ങൾതന്നെ ദേശങ്ങൾ; എങ്കിലും അവയെ എല്ലാം കൂട്ടി നാലുപ്രകാരത്തിലാക്കി ചക്രവർത്തിക്ഷേത്രമൊന്നു പൊതുവേ കല്പിച്ചിരിയ്ക്കുന്നു, അതിന്റെ അവാന്തരഭേദങ്ങളാണു് അനന്തദേശങ്ങൾ"—എന്നു 'യായാവരീയ'ന്റെ (രാജശേഖരന്റെ) മറുപടി. ചക്രവർത്തിക്ഷേത്രമെന്നാലോ—തെക്കേസ്സമുദ്രംമുതൽ വടക്കോട്ട് ആയിരംയോജനവരെയുള്ള ഭൂഭാഗം. അത്രയും സ്ഥലത്തേയ്ക്കാണു് ഈ നാലുതരം വേഷവിധാനം പറഞ്ഞതു്; പ്ര

സ്തുത ഭൂഭാഗത്തിനപ്പുറത്തു ചെല്ലുന്നവർ ദിവ്യന്മാരായിരിക്കും. അങ്ങനെയുള്ള ദിവ്യന്മാരെ വർണ്ണിക്കുമ്പോഴും, അവരവർ ചെന്നു പാർക്കുന്ന ദേശത്തെ വേഷസമ്പ്രദായമനുസരിച്ചു വർണ്ണിച്ചുകൊള്ളുക. അവരെത്തന്നെ സ്വദേശസ്ഥരാക്കി വർണ്ണിക്കുമ്പോൾ തദ്ദേശ്യവേഷശാലികളാക്കിക്കല്പിക്കണം താനും. ദ്വീപാന്തരസംഭൃതന്മാരെ വർണ്ണിക്കുമ്പോൾ, തദ്ദ്വീപാനുസാരേണ 'വൃത്തി' 'പ്രവൃത്തി'കളേയും കല്പിച്ചുകൊള്ളുക. രീതികൾ മുൻപറഞ്ഞ മൂന്നും തന്നെ.

വിദർഭദേശത്തു 'വത്സഗുല്മം' എന്നു പേരായ ഒരു നഗരമുണ്ട്. അതാണു കാമദേവന്റെ കേളീനിലയനം. അവിടെവെച്ച്, സരസ്വതീസുതനായ കാവ്യപുരുഷൻ, ഉമാപുത്രിയായ സാഹിത്യവിദ്യയെ ഗാന്ധർവ്വമായി പരിണയിച്ചു. ആ വധൂവരന്മാർ അവിടവിടെ അങ്ങനെ വിഹരിച്ചുകൊണ്ട്, മടങ്ങി, ഹിമാലയത്തിൽത്തന്നെ ചെന്നുകൂടി. സരസ്വതിയും ഗൗരിയും, തമ്മിൽ ചാർച്ചക്കാരായിത്തീന്നു്, അവിടെ ഇരിക്കുന്നുണ്ടായിരുന്നു. തങ്ങളെ വന്നു വന്ദിച്ച നവദമ്പതിമാക്ക് ആശിസ്സരുളുകയും, പ്രഭാവമയമായ ദേഹത്തോടുകൂടി അവരെ കവിമാനസനിവാസികളാക്കിത്തീക്കുകയും ചെയ്തു ആ അമ്മമാർ. അവക്കവിടെ എന്തു പണിയാണു് അമ്മമാർ കല്പിച്ചതു്? കവിലോക സ്വർഗ്ഗസർഗ്ഗം— കവിജനങ്ങൾക്കുള്ള സ്വർഗ്ഗം സൃഷ്ടിയ്ക്കുക! അതാണവക്കു കൊടുത്ത പണി! ആ സ്വർഗ്ഗമാകട്ടെ, കാവ്യമയമായ ശരീരത്തോടുകൂടി മത്ത്യലോകത്തിലിരിക്കുന്ന കവികൾ, ദിവ്യദേഹം പൂണ്ടു കല്പാന്തകാലംവരെ സുഖിക്കുന്ന സുന്ദരലോകമത്രേ!

ഇവനാം കാവ്യപുരുഷൻ
ബ്രഹ്മനാൽ പണ്ടു നിർമ്മിതൻ;
വിവേചിച്ചിതറിഞ്ഞീടി-
ലിഹാമുത്രസുഖം ഫലം!

---

# ഇന്ത്യയുടെ ധാതുസമ്പത്ത്

(ടി. സുധാകരൻ ബി. എസ്സ്സി.)

ഇന്ത്യ അതിപുരാതനകാലംമുതല്ക്കു കൃഷിപ്രധാനമായ ഒരു രാജ്യമായിരുന്നു. എന്നാൽ ആധുനികകാലങ്ങളിൽ കൃഷി ഒന്നുകൊണ്ടുതന്നെ ഒരു രാജ്യം അഭിവൃദ്ധിപ്പെടുന്നതല്ലെന്നുള്ള സംഗതി സർവ്വസമ്മതമായിത്തീന്നിരിക്കുന്നു. നാളികേരം, നെല്ല്, റബ്ബർ മുതലായവയുടെ വില ഇട

യ്ക്കിടയ്ക്കു കുറഞ്ഞുകൊണ്ടിരിക്കുന്നതിനാൽ കഷ്ടകന്മാൎക്കുണ്ടാകുന്ന നഷ്ട ങ്ങൾക്കു കൈയ്യും കണക്കുമില്ല.

ആധുനികകാലങ്ങളിൽ രാജ്യങ്ങളുടെ അഭിവൃദ്ധി അധികവും വ്യ വസായങ്ങളിലാണു സ്ഥിതിചെയ്യുന്നതെന്നു നമുക്കു് അനുഭവസിദ്ധമായി രിക്കുന്നു. ജൎമ്മനി, ജപ്പാൻ, ചെക്കോസ്ലോവേക്കിയ മുതലായ രാജ്യങ്ങളു ടെ സ്ഥിതി നോക്കിയാൽ ഇതു നല്ലവണ്ണം മനസ്സിലാകും.

ഇന്ത്യയിൽ വ്യവസായങ്ങൾ ഇന്നും വലിയ മോശസ്ഥിതിയിലാ ണു്. ഇതിനു പല കാരണങ്ങളുമുണ്ടു്. ഒന്നാമതു് ഇന്ത്യ ഒരു സ്വതന്ത്ര രാജ്യമല്ല. രണ്ടാമതു് ഇന്ത്യയിലെ ധനികന്മാർ വ്യവസായങ്ങളിൽ വിമു ഖന്മാരാണു്. മൂന്നാമതു് ഇന്ത്യയ്ക്കു സ്വന്തം കപ്പലുകളോ തീവണ്ടികളോ ഇല്ലാത്തതിനാൽ വാണിജ്യത്തിനു പല അസൌകൎയ്യങ്ങളും നേരിടുന്നുണ്ടു്. ഈവക ബുദ്ധിമുട്ടുകളെല്ലാമുണ്ടായിട്ടും ഇന്ത്യയിൽ അടുത്തകാലത്തു വ്യവ സായങ്ങൾക്കു സ്വല്പം പ്രാധാന്യം ലഭിച്ചുകാണുന്നതു് ആശ്വാസകരം തന്നെ.

ധാതുസമ്പത്തിൽ ഇന്ത്യ വളരെ ഉന്നതമായ ഒരു സ്ഥാനത്താണു നില്ക്കുന്നതു്. ഇന്ത്യൻ ജിയൊളോജിക്കൽ സൎവ്വേക്കാരുടെ പരിശ്രമങ്ങളു ടെ ഫലമായി ഇന്ത്യയിലെ ധാതുക്കളെക്കുറിച്ചു് ഒരു പൂൎണ്ണമായ അറിവു് ന മുക്കു ലഭിച്ചിട്ടുണ്ടു്. പക്ഷേ ബ്രിട്ടീഷുഗവൎമ്മേണ്ടും നാട്ടുരാജ്യഗവൎമ്മേണ്ടു കളും, കോടീശ്വരന്മാരും ഈ വിഷയത്തിൽ വേണ്ടിടത്തോളം ശ്രദ്ധ പതി പ്പിച്ചുകാണുന്നില്ല. തിരുവിതാംകൂറിലെ മോണൊസൈററ്മണ്ണിന്റെ ക ഥതന്നെ നോക്കുക. ഈ മണ്ണു ലോകത്തിൽ വളരെ കുറച്ചു സ്ഥലങ്ങളിൽ മാത്രമേ ഉള്ളു. അതു് അമേരിക്കയിലും ബ്രെസീലിലും തിരുവിതാംകൂറി ലും മാത്രമാണു്. ഈ മണ്ണിൽനിന്നാണു തോറിയം എന്നു പേരായ ലോ ഹമെടുക്കുന്നതു്. ഈ ലോഹത്തെ ഇവിടെത്തന്നെ എടുത്തു് അതുകൊ ണ്ടുള്ള വ്യവസായങ്ങളെ ഇവിടെത്തന്നെ പ്രോത്സാഹിപ്പിക്കുവാൻ ശ്രമി ക്കാതെ, ആ മണ്ണിനെ അങ്ങനെതന്നെ കയററി അയയ്ക്കുകയാണു തിരു വിതാംകൂറിൽ ചെയ്തുവരുന്നതു്.

ഇന്നു രാജ്യമൊട്ടാകെ വ്യാപിച്ചിരിക്കുന്ന ദാരിദ്ര്യത്തിനും തൊഴി ലില്ലായ്മയ്ക്കും പരിഹാരമുണ്ടാക്കേണമെങ്കിൽ, വ്യവസായങ്ങൾക്കു ശരി യായ പ്രോത്സാഹനം നൽകണം. ഗവൎമ്മേണ്ടുകളും പൊതുജനപ്രമാണി കളും സഹകരിച്ചു പ്രവൃത്തിച്ചെങ്കിൽ മാത്രമേ ഇതു സുസാദ്ധ്യമാകയുള്ളു.

ഇനി ഇവിടെ ഇന്ത്യയിലെ ധാതുക്കളെക്കുറിച്ച് ഒരു ചുരുങ്ങിയ വിവരണം നല്കാം. ഒന്നാമതായി നമുക്കു ലോഹങ്ങളുടെ കാര്യം ചിന്തിക്കാം. സ്വർണ്ണഖനികൾ പ്രധാനമായിട്ടുള്ളതു മൈസൂറിലെ കോലാർ ജില്ലയിലാകുന്നു. ആണ്ടുതോറും ഇവിടെനിന്നു 560,000 ഔൺസ് സ്വർണ്ണംവീതം കിട്ടിവരുന്നുണ്ട്. കോലാർ കഴിഞ്ഞാൽ അടുത്ത പ്രധാനഖനികളുള്ളതു ഹൈദരാബാദിലെ ഹുട്ടി എന്ന സ്ഥലത്താണ്. അനന്തപുരംജില്ലയിലും ചില സ്വർണ്ണഖനികളുണ്ട്. ഈയിടെ വയനാട്ടിൽ സ്വർണ്ണം കണ്ടുകിട്ടിയിരിക്കുന്നു. ഇന്ത്യയിലെ പ്രധാന ചെമ്പുഖനികൾ സ്ഥിതിചെയ്യുന്നതു് ഒറീസ്സയിലെ സിങ്ഭുംജില്ലയിലാകുന്നു. ഛോട്ടാനാഗ്പുരം, അജ്മീർ, ഖേത്രി, ആൽവാർ, ഉദയപുരം, സിക്കിം, കുള്ളു, ഘാർവാൽ മുതലായ സ്ഥലങ്ങളിലും ചെമ്പുഖനികൾ ഉണ്ട്. മൈസൂറിൽ വളരെക്കാലംമുതല്ക്കേ ജോലിചെയ്തുവരുന്ന ചില ഖനികൾ ചിത്താൽദുർഗ്ഗിനടുത്തുണ്ട്. കാശ്മീരിൽ സാൻസ്കാർ നദീതടത്തിൽ നിന്നു് ഇരുപത്തിരണ്ടു റാത്തൽ വരെ ഘനമുള്ള ചെമ്പുകട്ടകൾ കണ്ടുകിട്ടീട്ടുണ്ട്. ഇന്ത്യയിലെ മിക്കപാറകളിലും ഇരുമ്പു കണ്ടുവരുന്നുണ്ട്. എങ്കിലും പ്രധാനഖനികൾ സ്ഥിതിചെയ്യുന്നതു മയൂർഭഞ്ജ്, റെയ്പൂർ, ബർഡ്വാൻ, സിങ്ഭും, മൻഭും, മൈസൂറിലെ ബാബാബുഡാൻകുന്നുകൾ എന്നീ സ്ഥലങ്ങളിലാകുന്നു. ഇന്ത്യയിലെ ഏററവുംവലിയ ഇരുമ്പുകമ്പനിയായ 'ടാററാ അയേൺ അൻഡ് സ്റ്റീൽ വർക്ക്സിന്നു' (ജാംഷെഡ്പൂർ) ഇരുമ്പുകിട്ടുന്നതു മയൂർഭഞ്ജിൽനിന്നാകുന്നു. മൈസൂറിൽ ഭദ്രാവതിയിലും ബങ്കാളിൽ കുൽട്ടിയിലും ഓരോ വലിയ ഇരുമ്പുവ്യവസായശാലകളുണ്ട്. സേലം, കടപ്പ, കർണ്ണൂൽ, ആസാം, ജബൽപൂർ, ബിലാസ്പൂർ, കുമയൂൺ, ജമ്മു മുതലായ സ്ഥലങ്ങളിലും ഇരുമ്പു് ഒരു വ്യവസായമായിത്തുടങ്ങത്തക്കവിധത്തിലുണ്ട്. ആസാം, ബങ്കാൾ, ബിഹാർ എന്നീസംസ്ഥാനങ്ങളിൽ മാത്രമേ ഇരുമ്പും കൽക്കരിയും അടുത്തടുത്തായി സ്ഥിതിചെയ്യുന്നുള്ളു.

റഷ്യ കഴിഞ്ഞാൽപ്പിന്നെ ഏററവും അധികം മാങ്കനീസ് എന്ന ലോഹമുണ്ടാകുന്നതു് ഇന്ത്യയിലാണ്. ഇരുമ്പും മാങ്കനീസും കൂട്ടിയുരുക്കിയുണ്ടാക്കുന്ന ഒരുതരം മിശ്രലോഹം പല പണിത്തരങ്ങൾക്കും ഒന്നാന്തരമാണ്. ഇന്ത്യയിൽ ഉണ്ടാകുന്ന അസംസ്കൃതമാങ്കനീസിൽ അധികഭാഗത്തേയും അന്യരാജ്യങ്ങളിലേയ്ക്കു് അങ്ങനെതന്നെ അയക്കുകയാണ് ചെയ്തുവരുന്നതു്. ഈ മാങ്കനീസ്ഖനികൾ സ്ഥിതിചെയ്യുന്നതു ബാലഘട്ട്, ഭണ്ഡാര, ചിൻഡ്വാറ, ജബൽപൂർ, നാഗ്പൂർ, സാണ്ടൂർ, വിശാഖപട്ടണം, പഞ്ചമഹാൾ, ഗംഗ്പൂർ, ഝാൻസി, മൈസൂറിലെ ചിത്താൽദുർഗ്ഗം ഷിമോഗയും എന്നീസ്ഥലങ്ങളിലാകുന്നു. കട്ട്നി, ബാലഘട്ട്, കാളഹണ്ടി,

സർഗ്ഗുജ, മഹാബലേശ്വർ, ഭോപ്പാൽ, പഴനി മുതലായസ്ഥലങ്ങളിൽ ബാക്ക്സൈററ് എന്ന വസ്തു ധാരാളം കണ്ടുവരുന്നുണ്ട്. നമ്മുടെ നാട്ടിൽതന്നെ പലയിടത്തും ചെങ്കല്ലിൽകാണുന്ന വെളുത്തസാധനം ഇതാകുന്നു. ഈ ബാക്ക്സൈററിൽനിന്നാണ് അലൂമിനിയം കിട്ടുന്നത്. ഇക്കാലത്തു വളരെ അത്യാവശ്യമായ ഒരു ലോഹമാണെങ്കിലും, അലൂമിനിയവ്യസായത്തിന് ഇന്ത്യയിൽ ഇതുവരെ ഒരു സ്ഥാനവും സിദ്ധിച്ചിട്ടില്ല. ഇതിനുള്ള പ്രധാന ഹേതു ഇന്ത്യയിൽ വിലകുറഞ്ഞു വിദ്യുച്ഛക്തി കിട്ടിത്തുടങ്ങാത്തതു തന്നെയാണ്. ഹസാറിബാഘിലും മൻഭൂമിലും സെൻട്രൽപ്രോവിൻസ്സിലും ഈയ്യം കിട്ടിവരുണ്ട്. ഉത്തരബമ്മയിലെ ബാഡ്‌വിൻ ഖനികളിൽനിന്ന് ഈയ്യവും തുത്തനാകവും വെള്ളിയും കിട്ടിവരുന്നുണ്ട്. പലാൻപൂർ, ഹസാറിബാഘ് എന്നീസ്ഥലങ്ങളിലും ബമ്മയിൽ ചില സ്ഥലങ്ങളിലും വെള്ളത്തിയ്യമുണ്ട്. നാഗ്പൂർ, ത്രിശ്ശിനാപ്പള്ളി, രാജപുത്താന മുതലായ സ്ഥലങ്ങളിൽ വോൾഫ്രാം അഥവാ ടങ്സ്റ്റൻ എന്ന ലോഹമുണ്ട്. ബലൂചിസ്ഥാൻ, മൈസൂർ, സിങ്ഭൂം, സേലം എന്നീസ്ഥലങ്ങളിൽ ക്രോമൈററ് എന്ന ലോഹമുണ്ട്. തോറിയത്തിൻെറ കാര്യം പ്രസ്താവിച്ചുകഴിഞ്ഞുവല്ലോ. ഇത്രയും പ്രസ്താവിച്ചതിൽനിന്ന് ഇന്ത്യയിലുള്ള ലോഹങ്ങളുടെ ഒരു ഏകദേശസ്ഥിതി മനസ്സിലാക്കാമല്ലോ.

ലോഹവ്യവസായങ്ങൾക്ക് അവശ്യം ആവശ്യമായ കൽക്കരി ഇന്ത്യയിൽ ധാരാളമുണ്ട്. എങ്കിലും ഭയങ്കരമായ തീവണ്ടിക്കൂലിനിമിത്തം എല്ലാസ്ഥലങ്ങളിലും ഇന്ത്യയിലെ കൽക്കരി എത്തിയ്ക്കുവാൻ പ്രയാസമായിരിക്കുന്നു. തെക്കെഇന്ത്യയിൽ ഹൈദരബാദിൽ ഒരു സ്ഥലത്തൊഴിച്ചു മററങ്ങുംതന്നെ കൽക്കരി കിട്ടുന്നില്ല. കപ്പൽക്കൂലി തീവണ്ടിക്കൂലിയേക്കാൾ കുറവായതുനിമിത്തം ബോംബെയിലും അഹമ്മദ്ബാദിലുമുള്ള വ്യവസായശാലക്കാരും മില്ലുടമസ്ഥന്മാരും തെക്കെ ആഫ്രിക്കയിൽനിന്ന് ഇറക്കുമതി ചെയ്യുന്ന കൽക്കരി ഉപയോഗിക്കുവാൻ നിർബന്ധിതരായിത്തീൎന്നിട്ടുണ്ട്. ബങ്കാളിലും ബീഹാറിലുമുള്ള റാണിഗഞ്ച്, ത്ധാറിയ, ബാാക്കാർ, ഗിരിദി, ഡാൽട്ടൺഗഞ്ച് എന്നീസ്ഥലങ്ങളിലാകുന്നു ഇന്ത്യയിലെ പ്രധാന കൽക്കരിഖനികൾ. മദ്ധ്യേന്ത്യയിൽ ഉമാറിയയിലും, സെൻട്രൽപ്രോവിൻസസ്സിൽ ബെല്ലാർപൂർ, പെഞ്ച്‌വാലി, മോഹ്പാനി എന്നീസ്ഥലങ്ങളിലും, ഹൈദരബാദിൽ സിംഗരെണിയിലും, ആസ്സാമിൽ മാക്കമിലും, ബലൂചിസ്ഥാനിൽ ഖോസ്ടിലും, പഞ്ചാബിൽ ഡൺഡോട്ടിലും, ബിക്കാനിയറിൽ പലാനയിലും കൽക്കരിഖനികളുണ്ട്. ബമ്മയിൽ പെട്രോളിയഖനികൾ ധാരാളമുണ്ടെങ്കിലും ഇന്ത്യയിൽ അവ കുറവാകുന്നു. ആസ്സാമിൽ മാക്കം, ഡിഗ്ബോയ് മുതലായസ്ഥലങ്ങളിലും, പഞ്ചാബിൽ രാവൽപിണ്ടി, അറേറാക്ക് മുതലായ സ്ഥലങ്ങളിലും പെട്രോളിയഖനികളുണ്ട്.

പഞ്ചാബിൽ ഖേവ്രയിൽനിന്നും ബഹദൂർഖേലിൽനിന്നും ഇന്തുപ്പ ധാരാളം കിട്ടിവരുന്നുണ്ട്. ഉത്തരേന്ത്യയിലെ ശൂന്യഭൂമികളിൽനിന്നും ലോനാർതടാകത്തിൽനിന്നും സോഡാക്കാരം ധാരാളം കിട്ടിവരുന്നുണ്ട്. മരുന്നുകൾക്കും യുദ്ധസാമഗ്രികൾക്കും ഉപയോഗിച്ചുവരുന്ന വെടിയുപ്പ ബീഹാറിലും സിന്ധിലുമുള്ള ശൂന്യപ്രദേശങ്ങളിൽനിന്നു കിട്ടിവരുന്നു. ബങ്കാൾഉൾക്കടലിലുള്ള ബാരൺഐലണ്ടിലും പശ്ചിമബലൂചിസ്ഥാനിലും ഗന്ധകമുണ്ട്. പഞ്ചാബിന്റെ ചില ഭാഗങ്ങളിലും കാളബാഘിലും കച്ചിലും രജപുത്താനയിലും പടിക്കാരമുണ്ട്. ലോകത്തിൽ ഏററവും അധികം അഭ്രമുള്ളതു് ഇന്ത്യയിലാകുന്നു. നെല്ലൂർ, ഹസാറിബാഘ്, ഗയ, മോംഗീർ, അജ്മീർ, മെർവാറ എന്നീസ്ഥലങ്ങളിൽനിന്നു ധാരാളം അഭ്രം കിട്ടിവരുന്നുണ്ടു്. തിരുവിതാംകൂർ, മെർവാറ, കുടക്, സിക്കിം, വിശാഖപട്ടണം, ഒറീസ്സ മുതലായ സ്ഥലങ്ങളിൽ ഗ്രാഫൈററുണ്ട്. ലോകത്തിൽവെച്ച് ഏററവും അധികം ഗ്രാഫൈററുണ്ടാകുന്നതു് സിലോണിലാണു്. "പ്ലാസ്റ്റർ ഓഫ്പാരീസ്" മുതലായവയുണ്ടാക്കുവാനുപയോഗിച്ചുവരുന്ന "ജിപ്സം" സാൾട്ട്റേഞ്ചിലും കോഹററിലും സിന്ധിലും കച്ചിലും ജോഡ്പൂരിലും ബീക്കനിയറിലുമുണ്ട്. ശീമക്കമ്മായം, ഇഷ്ടികമുതലായവയുണ്ടാക്കുന്നതിനുള്ള "മാഗ്നെസൈററ്" സേലത്തും, കോയമ്പത്തൂരിലും, മൈസൂറിലുമുണ്ട്. ഒറീസ്സയിലെ സറൈക്കാലസ്റ്റേററിൽനിന്നും ഇഡാർ സ്റ്റേററിൽനിന്നും "ആസ്ബെസ്റ്റോസ്" കിട്ടിവരുന്നു. "ബൊറെട്ടിസ്"സേലത്തും സ്ലീമനാബാദിലും, "കാൽസ്യം ഫോസ്ഫേററ്" ത്രിശ്ശിനാപ്പള്ളിയിലും ധാരളമുണ്ട്. വിസ്താരഭയംനിമിത്തം ചുരുക്കുന്നു.

ഇനി നമുക്ക മററുരാജ്യങ്ങളുമായി ഇന്ത്യയെ താരതമ്യപ്പെടുത്തിനോക്കാം. ഇരുമ്പു ലോകത്തിൽ എല്ലായിടത്തുമുണ്ടെങ്കിലും ഇരുമ്പുവ്യവസായം അധികമായിട്ടുള്ളതു് ഇംഗ്ലണ്ടിലും, ഫ്രാൻസിലും, ജർമ്മനിയിലും, അമ്മേരിക്കയിലും മാത്രമാകുന്നു. ലോകത്തിനാവശ്യമുള്ള കൽക്കരിയിൽ മൂന്നിൽ രണ്ടുഭാഗവും ബ്രിട്ടൻ, അമ്മേരിക്ക, ജർമ്മനി എന്നീരാജ്യങ്ങളിൽനിന്നാണു കിട്ടിവരുന്നതു്. ചൈനയിൽ ധാരാളം കൽക്കരിയുണ്ടെങ്കിലും ഇതുവരെ അവിടെ ആരും ജോലി ആരംഭിച്ചുകാണുന്നില്ല. അമ്മേരിക്കയും റഷ്യയുമാണു ലോകത്തിലെയ്ക്കാവശ്യമുള്ള പെട്രോളിയത്തിൽ അധികഭാഗവും നൽകുന്നതു്. ആകെയുള്ള ചെമ്പിൽ അൻപത്തഞ്ചുശതമാനവും അമ്മേരിക്കയിലാണുള്ളതു്. മാംഗനീസ് ഇന്ത്യയിലും ദക്ഷിണറഷ്യയിലും ഗോൾഡ്കോസ്റ്റിലും ബ്രെസീലിലും മാത്രമേ ഉള്ളൂ. അപ്രകാരംതന്നെ, ക്രോമൈററ് ഇന്ത്യയിലും റൊഡേഷ്യയിലും ന്യൂകാലിഡോണിയായിലും മാത്രമേ ഉള്ളൂ. നിക്കൽ കാനഡയുടേയും ടങ്സ്റ്റൻ ചൈനയുടേയും സ്വത്തുക്കളാണ്. ലോകത്തിലുണ്ടാകുന്ന വനേഡിയംലോഹത്തിൽ പകുതിയും പെറുവിൽനിന്നാണ്. 85 ശതമാനം വെളുത്തീയ്യവുമുണ്ടാകുന്നതു മലയായിലും

ഡച്ച് ഈസ്റ്റ് ഇൻഡീസിലും ബൊളിവിയായിലുമാണ്. തെക്കെ ആഫ്രിക്ക ആകെയുള്ളതിൽ പകുതി സ്വർണ്ണത്തെയും, മെക്സിക്കോവും അമേരിക്കയുംകൂടി മൂന്നിൽ രണ്ടുഭാഗം വെള്ളിയേയും നൽകുന്നുണ്ട്. ഇങ്ങനെ നോക്കുന്നതായാൽ, രാജ്യങ്ങൾക്ക പരസ്പരാശ്രയം അത്യാവശ്യമാണെന്നു് നമുക്ക മനസ്സിലാകും. ഒരു രാജ്യത്തിലെങ്കിലും ആ രാജ്യത്തിന്നു് ആവശ്യമുള്ള എല്ലാധാതുക്കളും സമൃദ്ധിയായിട്ടില്ല. ഈ സംഗതി ഒന്നുമാത്രം പല യുദ്ധങ്ങൾക്കു രാഷ്ട്രീയവാദപ്രതിവാദങ്ങൾക്കും ഇടയാക്കീട്ടുണ്ട്. ഇററലി അബിസ്സീനിയയെ ആക്രമിച്ചതും, ജപ്പാൻ ചൈനയെ ആക്രമിക്കുവാൻ ശ്രമിക്കുന്നതും, ബ്രിട്ടൻ ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നൽകുവാൻ മടിയ്ക്കുന്നതും, കാരണമെല്ലാമിതുതന്നെ. ലോകത്തിലുള്ള ധാതുക്കൾ ഭൂരിപക്ഷത്തിന്റെയും ഉടമസ്ഥന്മാർ ബ്രിട്ടണിലും അമേരിക്കയിലുമുള്ള ഏതാനും ചില കമ്പിനിക്കാരാകുന്നു. ശക്തിയേറിയ രാജ്യക്കാർ ശക്തിഹീനരായ രാജ്യക്കാരുടെ "ധാതുക്കളെ" കരസ്ഥമാക്കുന്നു.

ലോകത്തിൽവച്ചു് ഏററവും അധികം ധാതുസമ്പത്തുള്ളതു് അമേരിക്കയ്ക്കാകുന്നു. എങ്കിലും അഞ്ജനക്കല്ല്, ക്രോമൈററ്, മാങ്കനീസ്, നിക്കൽ, വെളുത്തീയ്യം, ആസ്ബെസ്റ്റോസ്, അലൂമിനിയം, വെടിയുപ്പ്, പ്ലാറ്റിനം, രസം, ടങ്സ്റ്റെൻ, വെളുത്തകളിമണ്ണ്, ഗ്രാഫൈററ്, അഭ്രം മുതലായ ധാതുക്കൾക്ക് അമേരിക്ക അന്യരാജ്യങ്ങളെ ആശ്രയിക്കേണ്ടിവരുന്നു. ബ്രിട്ടന്നു് അലൂമിനിയവും അഞ്ജനവും, ക്രോമൈററും, ചെമ്പും, മാങ്കനീസും രസവും, നിക്കലും, ടങ്സ്റ്റെനും, തുത്തനാകവും, ആസ്ബെസ്റ്റാസും ഗ്രാഫൈററും, ഗന്ധകവും, അഭ്രവും, പെട്രോളിയവും, വെടിയുപ്പും, ആവശ്യമുണ്ട്. ഫ്രാൻസ്, ജർമ്മനി, ഇററലി, ബെൽജിയം ആസ്ട്രിയാ, ജപ്പാൻ മുതലായ പ്രധാനരാജ്യങ്ങൾക്കും ഇതുപോലെതന്നെ പല ധാതുക്കളും ആവശ്യമായിരിക്കുന്നു. ഫ്റാൻസിൽ അലൂമിനിയവും ഇരുമ്പും ജിപ്സവും ടാർക്കുമുണ്ട്. കൽക്കരിയും വെള്ളക്കളിമണ്ണും അഞ്ജനവും ആവശ്യമനുസരിച്ചു് അവിടെ കിട്ടുന്നില്ല. ജർമ്മനിയിൽ കൽക്കരിയും വെടിയുപ്പും ജിപ്സവും ധാരാളമുണ്ട്. ലോകമഹായുദ്ധാനന്തരം ധാതുക്കൾ വിളയുന്ന പലപ്രദേശങ്ങളും ജർമ്മനിയ്ക്കു നഷ്ടമായി.

ഇന്ത്യയിലെ ധാതുക്കളെ ഭൂഗർഭശാസ്ത്രജ്ഞന്മാരുടെ സഹായത്തോടുകൂടി കണ്ടുപിടിച്ചു് അവയെ ആവശ്യമുള്ള രാജ്യക്കാർക്ക് അയച്ചുകൊടുക്കുന്നപക്ഷം, രാജ്യത്തിന്റെ മുതലെടുപ്പിന്നു ഇതൊരു നല്ല മാർഗ്ഗമായിത്തീരുന്നതാണ്. ഇവിടത്തെ ധാതുക്കളെ വേണ്ടപോലെ ഉപയോഗിച്ചും ആവശ്യമുള്ള ധാതുക്കളെ അന്യരാജ്യങ്ങളിൽനിന്നു് വരുത്തിയും ഇവിടെ പല നല്ല വ്യവസായങ്ങളും സ്ഥാപിക്കേണ്ടതാണ്. ഇത്തരം വ്യവസായോദ്യമങ്ങൾ രാജ്യത്തിന്റെ ക്ഷേമത്തിന്നു് അത്യന്താപേക്ഷിതങ്ങളാകുന്നു.

# ശ്രീ ചിത്തിരതിരുനാൾ പാഠാവലിയിൽ ഒന്നാംപാഠപുസ്തകവും അതിന്റെ അഭ്യസനരീതിയും

ഇന്നു നാടുവാഴുന്ന തിരുമേനിയുടെ സ്മാരകമായ ഒരു പാഠാവലിയുടെ ആവിർഭാവം അഭിലഷണീയമെന്നതിനു പക്ഷാന്തരമുണ്ടാകുവാൻ അവകാശമില്ല. അങ്ങനെയിരിക്കെ, കാലചോദനംകൊണ്ടും, നവനവങ്ങളായി അഭ്യസനകലയ്ക്കു സിദ്ധിച്ച വികസനംകൊണ്ടും, പണ്ടാരോ എഴുതിയതും പഠിച്ചും, പഠിപ്പിച്ചും, മുഷിവു തട്ടീട്ടുള്ളതുമായ ഒന്നാംപാഠപുസ്തകം ഒന്നു നവീകരിക്കണമെന്നു തോന്നിയതു് ഒരിക്കലും അസ്ഥാനപ്രയുക്തമാകുന്നതല്ല. എന്നാൽ കാലാതിപാതം എന്തു മാററത്തേയും അഭിവൃദ്ധിയേയുമാണുളവാക്കിയിരിക്കുന്നതെന്നും അഭ്യസനകലയ്ക്കു് എത്രത്തോളം വികസനം ഉണ്ടായിട്ടുണ്ടെന്നും പര്യാലോചിക്കുന്നതു അനുചിതമാകുവാൻ തരമില്ല. ആ വീക്ഷണകോണിൽക്കൂടി ഒന്നാംപാഠപുസ്തകത്തിനുള്ള അധുനാതനത്വവും, കലാകുശലതയും ഒന്നു പരിശോധിച്ചുനോക്കാം.

നാലുമുതൽ ആറുവരെ വയസ്സു പൂർണ്ണമായ കുട്ടികളെയാണു് ഈ പാഠപുസ്തകം പരിശീലിപ്പിക്കേണ്ടതു്. അൻപതുമുതൽ അഞ്ഞൂറുവരെ ശബ്ദങ്ങൾ രക്ഷിതാക്കളുടെ സംസ്കാരത്തിന്റെ ന്യൂനാധികഭാവത്തെ ആശ്രയിച്ചു് ഈ പ്രായത്തിലുള്ള ശിശുക്കൾക്കു വശമായിരിക്കുമെന്നു വിദഗ്ധന്മാർ അഭിപ്രായപ്പെട്ടുകാണുന്നു. ഇവയിൽതന്നെ ദേശഭേദംകൊണ്ടും പരിസരവ്യത്യാസംകൊണ്ടും ഒരേ വസ്തുവിനു ഭിന്നനാമം ഉപയോഗിച്ചു എന്നും വന്നേക്കാം. ഈ വിധ ചെറുപുഷ്പങ്ങളെയാണു് ഒരു ചരടിലിണക്കിക്കോർത്തു മാലനിർമ്മിക്കുവാൻ പുറപ്പെടുന്ന അദ്ധ്യാപകൻ കൈകാര്യം ചെയ്യേണ്ടതു്. ഒന്നാംപാഠപുസ്തകം എഴുതുന്ന ഒരു വിദഗ്ധനോ, അല്ല ഒരു സമിതിയോ വിദ്യാർത്ഥികളുടെ സാമാന്യപ്രാപ്തിയേയും അദ്ധ്യാപകന്മാരുടെ വൈദഗ്ദ്ധ്യത്തേയും പൂർണ്ണമായറിഞ്ഞിരിക്കണം. ഇതിനുംപുറമെ ഒരു സംഗതികൂടി ശ്രദ്ധിക്കേണ്ടതുണ്ടു്. കിൻഡർഗാർട്ടൻ, മാൺടിസ്സൂറി, പ്രോജക്ട് എന്നിങ്ങനെ ഒന്നാംപാഠം പഠിപ്പിക്കുന്ന അദ്ധ്യാപകന്മാർക്കു് അപരിചിതവും, അതെഴുതുന്ന വിദഗ്ധനോ സമിതിക്കോ, ഗ്രന്ഥങ്ങൾവഴി സുപരിചിതവും ആയ ചില മാർഗ്ഗങ്ങളെ

അടിസ്ഥാനപ്പെടുത്തിയാണ പുസ്തകനിൎമ്മാണം ചെയ്യേണ്ടതു്. അങ്ങനെ യല്ലെങ്കിൽ ആ പ്രസ്ഥാനം നവീനമല്ലാതെ പോയേക്കും.

രീതിഭേദത്തേയോ, രുചിഭേദത്തേയോ അടിസ്ഥാനമാക്കി എഴുത്തു പഠിക്കണം; അല്ല, വായനപഠിക്കണം; പോരാ, രണ്ടുംകൂടി ഒന്നിച്ചു തന്നെ പോകണമെന്നെല്ലാം പറഞ്ഞുവരാറുണ്ട്. ആധുനികവിദ്യാഭ്യാസം വിദേശഭാഷയിൽകൂടി നടത്തപ്പെടുന്നതുകൊണ്ടു, മാതൃഭാഷാഭ്യസനവും ഇക്കാലത്തു ചെന്നായിന്റെ തോൽ ധരിച്ച ആട്ടിൻകുഞ്ഞായിതീൎന്നിരിക്കയാണെന്ന സമാധാനം കാണുന്നുള്ളു.

ലോകത്തിലുള്ള എല്ലാ ഭാഷകളേയും അപേക്ഷിച്ചു മലയാളത്തിനു് ഒരു വിശേഷമുണ്ട്. എല്ലാവിധ ശബ്ദങ്ങളേയും കുറിക്കുന്നതിനു ലിപികളുണ്ട്. ഒരു ലിപിക്കു് അനേകവിധ ഉച്ചാരണമില്ല. ലിപികളുടെ ഉച്ചാരണംതന്നെയാണു് അവകൊണ്ടു നിൎദ്ദേശിക്കുന്ന അൎത്ഥവും. **m-o-t h-e-r** എന്ന ആറു ലിപികൾകൊണ്ടു് 'മദർ' എന്നൊരു ശബ്ദം പുറപ്പെടുവിച്ചാൽ മാത്രമേ അതു പദാൎത്ഥനിഷ്ഠമാകയുള്ളു. അമ്മ ഈ രണ്ടു ലിപികളുടെ പേർകൊണ്ടുതന്നെ മലയാളത്തിൽ അൎത്ഥസിദ്ധി വരുന്നു.

പെട്ടി, മേശ, കസേര എന്നുതുടങ്ങി പല സാധനങ്ങളും കുട്ടികൾ ധരിച്ചിട്ടുണ്ടാവാം. എന്നാൽ ഒരു പെട്ടിക്കു് എത്ര വശങ്ങളുണ്ടെന്നു് അവർ ധരിച്ചിട്ടില്ലെന്നും വന്നേക്കാം. അവയവബോധമില്ലെങ്കിലും ഒന്നാകെ വസ്തുസ്വരൂപമോ, ചിത്രസ്വരൂപമോ കുട്ടികൾ അറിഞ്ഞിരിക്കും. തദപേക്ഷയാ ലിപിചിത്രവും അവൎക്കു ക്രമേണ മനസ്സിലാകും. ഇവിടെ ശിശുബുദ്ധിയേക്കുറിച്ചു് ഒന്നു പറവാനുണ്ട്. ഗൎഭസ്ഥമായ ശിശു മൗനമുദ്രയോടെ വാസനാസഞ്ചയത്തെ ആവൎത്തിച്ചുകഴിയുന്നു. ഭൂസ്പൎശത്തോടുകൂടി "അ" എന്നു വായ്, തുറക്കുന്നു. ചിരാഭ്യാസഫലമായി 'അം' എന്നു് അടയുന്നു. പിന്നേയും പൂൎവ്വവൽ. ഇങ്ങനെ അടയ്ക്കുകയും തുറക്കയും ചെയ്യുന്ന ശബ്ദം, തന്നെ വിളിയ്ക്കുകയാണെന്നു പ്രസു ധരിച്ചുപോകുന്നതിൽ വലിയ തെറ്റൊന്നും വരുവാനില്ല. ആദ്യമായുച്ചരിച്ചതും, പിന്നീടു പലപ്രാവശ്യം ആവൎത്തിച്ചതുമായ **"അമ്മ"** എന്ന ശബ്ദം തുടങ്ങിയാൽ ഒന്നാംപാഠപുസ്തകം അശാസ്ത്രീയമെന്നു വരുമോ? ശിശുവിന്റെ അടുത്ത വികാരം കൗതുകവും, അനന്തരം ഭയവുമെന്നു് അനുഭവസിദ്ധമത്രെ. ആ സ്ഥിതിക്കു് അ, ഇ, ഉ എന്ന ശബ്ദങ്ങളെ പൂൎവ്വജ്ഞാനമായി ഗണിച്ചു് Association of ideas ആശയസംയോഗം വരുത്തുന്നതല്ലേ ശാസ്ത്രസിദ്ധാന്തം. പക്ഷേ: ഇവിടെ അഭിപ്രായവ്യത്യാസത്തിനു വകയുണ്ട്. ഈ ലിപികൾ എഴുതുവാൻ

വിഷമമുള്ളതാണ്. അതിനാൽ വായന ആദ്യമായും, എഴുത്തു കുറെ കഴിഞ്ഞും ആകുന്നതു് അനാവശ്യമായ പശ്ചാൽഗമനത്തിനിടവരുമെന്ന് ആക്കൂട്ടർ പറയുന്നു. ഇങ്ങനെ ഇരിക്കുന്ന സ്ഥിതിക്ക് എഴുത്താദ്യവും വായന പിന്നീടും ആകുന്നതു നീരസംതന്നെ.

മേല്പറഞ്ഞ സംഗതികളെ പുരസ്കരിച്ചോ, കാലഹരണദോഷം മാറുവാൻ പൊളിച്ചെഴുതുന്ന സമ്പ്രദായമനുസരിച്ചോ, ഒരു പുതിയ ഒന്നാം പാഠപുസ്തകം അവതരിച്ചുകഴിഞ്ഞു. അതിന്റെ മട്ടുകണ്ടാൽ എഴുത്തും വായനയും ഒന്നിച്ചുപോകണമെന്ന് ഉദ്ദേശം ഉണ്ടെന്നു തോന്നും. ഇതു പഠിപ്പിക്കേണ്ട അദ്ധ്യാപകന്മാർ പാടിയപോലെ പാടാതിരിക്കാൻ ചില നിർദ്ദേശങ്ങൾ നൽകേണ്ടതായിരുന്നില്ലേ? ഗ്രന്ഥത്തിന്റെ ആത്മവിശ്വാസക്കുറവുകൊണ്ട് അദ്ധ്യാപകന്മാർ അവരവരുടെ സരസ്വതീവിലാസംപോലെ കാട്ടിക്കൂട്ടട്ടേ എന്നു ഒന്നു തള്ളിയതാണോ? എഴുത്തും, വായനയും ഒന്നിച്ചു നടത്തണമെന്നു തോന്നുന്ന ഇവനുള്ള അഭിപ്രായവും തദന്തരവും ചുവടെ കുറിക്കുന്നു. മാന്യസഹോദരീസഹോദരങ്ങളുടെ അഭിപ്രായങ്ങളെ സാദരം ക്ഷണിക്കയും ചെയ്യുന്നുണ്ട്.

**പറ, പന** എന്ന രണ്ടു വാക്കു പഠിപ്പിക്കാനാണ് ഒന്നാംപാഠം കൊണ്ടു നിർദ്ദേശിച്ചിരിക്കുന്നതു്. 'റ' എന്ന ലിപിയുടെ ഉച്ചാരണം ഈ പ്രായക്കാരുച്ചരിച്ചാൽ ശുദ്ധമാകുമോ എന്നു സംശയിക്കുന്നു. 'ര'കാരത്തോടൊ, 'ഴ'കാരത്തോടൊ അടുപ്പമുള്ള ഒരു ശബ്ദമേ കുട്ടികളിൽനിന്നും കിട്ടുകയുള്ളു. ഈ ലിപി എഴുതാനുള്ള സൌകര്യം സുലഭവുമാണ്. 'പ'കാരം എഴുതാനും വായിക്കാനും അധികവിഷമമുള്ളതല്ലെങ്കിലും 'റ'കാരത്തോടു സംബന്ധിപ്പിക്കാൻ 'വ'കാരമല്ലെ ഉചിതമെന്നു തോന്നിപ്പോകുന്നു. 'പറ'യെന്നു പറയിക്കാൻ ആ സാധനത്തിന്റെ ഒരു ചിത്രം കൊടുത്തിട്ടുണ്ട്. നെൽകൃഷി ധാരാളമുള്ള ദിക്കുകാർ 'പറ' നിശ്ചയമായി കണ്ടിരിക്കും. എന്നാൽ ചില ദിക്കിൽ പറയുടെ ആവശ്യംതന്നെയില്ല. അവിടെയുള്ള കുട്ടികളെ ഒന്നാംപാഠപുസ്തകം പഠിപ്പിക്കേണ്ടതാവശ്യവുമാണ്. അവിടെ ഈ വാക്കു പരാജയമല്ലേ? ഇനി ചിത്രത്തിന്റെ ഗുണദോഷമൊന്നു നോക്കാം. അടി ഒതുങ്ങി മേലോട്ടു വണ്ണംകൂടി ഇടയ്ക്കു രണ്ടു അരഞ്ഞാണം കെട്ടി ഉണ്ടാക്കിയ ചിത്രമാണു 'പറ'. ഒരു വശത്തു് ഒരു കുറ്റിയും വളയവും, പാലവും കോലുമാണ് ഈ ചിത്രത്തെ പറയാക്കിയതു്. ചങ്ങലയിൽ ഘടിപ്പിച്ചിരിക്കുന്ന കോലിന്റെ ആവശ്യം നെല്ലോ, അരിയോ പറയിൽ ഇട്ടു പാകമൊപ്പിച്ചു വടിക്കുവാനാണ്. ഈ കോലു പറയുടെ മുകളിൽ എത്തത്തക്കവണ്ണം ചങ്ങലയ്ക്കു നീളമുണ്ടോ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു.

വ' എന്നും 'റ' എന്നും രണ്ടു ലിപികൾ പഠിപ്പിക്കണമെന്നുദ്ദേശമുണ്ടെങ്കിൽ അതും വളരെ ബുദ്ധിപൂർവ്വമല്ല. ഏകകാലത്തു ഭിന്നങ്ങളായ രണ്ടു വസ്തുക്കളെ ധരിപ്പിക്കുന്നതു ശാസ്ത്രതബോധത്തിന്നുതകിയതല്ല. പത്തുവരെ എണ്ണം പഠിപ്പിച്ച ഒരു കുട്ടിയെ ഇരുപതു്, മുപ്പതു് എന്നിങ്ങനെ പഠിപ്പിയ്ക്കുയല്ലാതെ, പതിനൊന്നു് എന്നു് എണ്ണിക്കുന്നതു് അശാസ്ത്രീയമാണു്. അതിനാൽ ഏകാക്ഷരംകൊണ്ടു് ഒരു വാക്കു നിർമ്മിക്കയാണു വേണ്ടിയിരുന്നതു്. തൽക്കാലം ഉപയോഗശൂന്യമായ ഒന്നാംപാഠപുസ്തകം ഈ പ്രമാണം സാധിച്ചിട്ടുണ്ടെങ്കിലും ആ വാക്കിനു് ഒരു വർഗ്ഗീയച്ഛവ വന്നിട്ടുണ്ടു്. അതു വളരെപ്പേർ ധരിച്ചിട്ടില്ലാത്ത ഒരു പദം ഏകാക്ഷരംകൊണ്ടുണ്ടാക്കിയതു കുറെ കഴിഞ്ഞാൽ നമുക്കു് ഈ പുസ്തകത്തിലും കാണാം. രണ്ടാമത്തെ വാക്കു 'പന'യാണു്. 'പറ' കഴിഞ്ഞു 'പന' പഠിപ്പിക്കുമ്പോൾ 'പ'കാരത്തിനു് ആവർത്തനവും, 'റ'കാരത്തിനു് ആവർത്തിച്ച രൂപവും സിദ്ധിക്കുന്നു. അതു നന്നായിട്ടുണ്ടു്. 'പന'യെന്നു പഠിപ്പിക്കാമോ എന്നു സംശയം തീരുന്നുമില്ല. മലയാളത്തിൽ അപൂർവ്വമായി മാത്രം കാണുന്ന ലിപിദോഷം ആദ്യമായി കൊണ്ടു പുറപ്പെടേണ്ടിയിരുന്നില്ല. അതു കൂടിയേതീരൂ എന്നുണ്ടെങ്കിൽ അതിനു കേരളപാണിനി നിർദ്ദേശിച്ച ലിപി സ്വീകരിക്കേണ്ടതായിരുന്നു. 'ത' വർഗ്ഗാന്ത്യമായ അനുനാസികം 'ന' കാരവും 'ൻ' എന്ന ചില്ലിന്റെ പൂർണ്ണസ്വരൂപം 'ഩ'കാരവുമെന്നു കൊണ്ടുപോയാൽ നന്നായിരിക്കുമെന്നു തോന്നുന്നു. ഈ പുതിയ ലിപിയുടെ അഭാവം ആർക്കും ഹാനികരമല്ലെന്നാണു് അഭിപ്രായമെങ്കിൽ സംവൃതോകാരകാര്യത്തിൽ വടക്കരുടെ അഭിപ്രായവും സ്വീകാര്യമായിവരും.

രണ്ടാംപാഠം തുടങ്ങിയപ്പോൾ എന്റെയും അഭിപ്രായമൊന്നു മാറിയെന്നു തോന്നുന്നു. എഴുത്തും, വായനയും ഒന്നിച്ചെന്നു തോന്നിയതു് ഇപ്പോൾ എഴുത്താദ്യവും വായന പിന്നീടുമെന്ന മട്ടായി. അല്ലെങ്കിൽ ര, ത, വ എന്നു മൂന്നക്ഷരങ്ങൾ പാഠാരംഭത്തിൽ കൊടുത്തിരിക്കുന്നതെന്തിനു? 'റ'യിൽനിന്നു ര എന്നും, 'ന' എന്നതിൽനിന്നു് ത എന്നും. 'പ'തന്നെ അല്പം ഭേദഗതി ചെയ്താൽ വ എന്നും കിട്ടും. ആ തിരഞ്ഞെടുപ്പു നന്നായിട്ടുണ്ടു്. പുതിയ പാഠത്തിലെ മൂന്നക്ഷരവും പഴയ പാഠത്തിലെ രണ്ടക്ഷരവും ഉപയോഗിച്ചു വാക്കുകൾ ഉണ്ടായിരിക്കേണ്ടതാണെന്നൊരു പക്ഷമുണ്ടു്. ആദ്യന്തം ഇതു സാദ്ധ്യമല്ലെങ്കിലും ഏതാനും ചില പാഠങ്ങളിലെങ്കിലും വേണ്ടതാണു്. മൂന്നാംപാഠം തുടങ്ങുന്നതു മ, ല എന്നു രണ്ടു ലിപികളാണു്. 'വ' എന്ന ലിപിയെ വലത്തുവശത്തുനിന്നും ഇടിച്ചുമത്തിയാൽ 'മ' എന്നും 'വ'കാരത്തിന്റെ ഇടത്തുവശം അല്പം കളഞ്ഞു വലത്തോട്ടു വളച്ചാൽ 'ല' എന്നും സിദ്ധിക്കും. ഇത്രയും സാധിച്ചുകഴിഞ്ഞിട്ടു തല, വല,

എന്നു മൂന്നു വാക്കു പഠിപ്പിക്കാനുള്ള പുറപ്പാടായി. തല ചിത്രംകൊണ്ടു് ഒരുവിധം സാധിച്ചേക്കാം. വലയും, മലയും ചിത്രംകൊണ്ടു തീരെ പരാജയമാണു്. വലയുടെ ചിത്രം കണ്ടാൽ കൊക്കു് എന്നു പറയുന്ന ചില കുട്ടികൾ ഉണ്ടായേക്കാം. മലയുടെ ചിത്രം ഏതാണ്ടു തിരുവാഴിത്താന്റെ ഭാരതകഥപോലെ ആയിപ്പോയി. മൂന്നു പാഠംകൊണ്ടു പഠിച്ച എട്ടക്ഷരങ്ങളും അവകൊണ്ടുള്ള വാക്കുകളും ആവർത്തിച്ചു നാലാംപാഠം അവസാനിപ്പിക്കുന്നു. അടുത്ത പാഠംകൊണ്ടു കുട്ടികളുടെ അറിവിനെ പരിശോധിക്കുകയാണു ചെയ്യുന്നതു്. അക്ഷരങ്ങളെല്ലാം പഠിച്ചവയും വാക്കുകളെല്ലാം പുതിയവയുമാണു്. ഒരുപക്ഷേ അവർക്കു വസ്തുബോധം വന്നില്ലെങ്കിലും വായന പരിശീലിക്കുവാൻ നല്ലപോലെ ഉതകുന്നു. ഈ പാഠത്തിൽ ഒരു തെററു പററീട്ടില്ലേ എന്നൊരു സംശയമുണ്ടു്. 'നര' എന്നൊരു വാക്കു ഇതിലുണ്ടു്. 'പന'യെന്നു ചിത്രംകൊണ്ടും 'മന'യെന്നു പരിചയംകൊണ്ടും വായിച്ചുപോന്ന ഒരു കുട്ടി 'നര'യെന്നെഴുതിയാൽ ശുദ്ധപാണ്ടിക്കാരനെപ്പോലെ വായിക്കയില്ലേ? ഇതിനു മുമ്പേതന്നെ ആ ലിപിക്കിങ്ങനെ ഒരുച്ചാരണമുണ്ടെന്നു മനസ്സിലാക്കയോ, പ്രത്യേക ലിപി നിർദ്ദേശിക്കയോ ചെയ്യേണ്ടതായിരുന്നു. 'രത'യെന്ന ഗീർവ്വാണപ്രയോഗവും ഉചിതമായില്ല. 'ഇ' എന്ന സ്വരവും അതിന്റെ ദീർഘവുംകൊണ്ടാണു് ആറാംപാഠത്തിന്റെ പുറപ്പാടു്. അകാരവും അതിന്റെ ദീർഘവും അനുസ്വാരവിസർഗ്ഗങ്ങളും ഭാവമുള്ള സ്ഥിതിക്കു് അങ്ങനെ ഒരു പാഠം കഴിഞ്ഞിട്ടായാൽ മതിയായിരുന്നില്ലേ എന്നു തോന്നുന്നു. 'ഇ'കാര 'ഈ' കാരങ്ങൾ വ്യഞ്ജനത്തോടു ചേരുമ്പോൾ വേണ്ട ചിഹ്നവും ഈ പാഠത്തിൽ കഴിഞ്ഞിടത്തോളം വ്യഞ്ജനങ്ങളിൽ ഉപയോഗിച്ചുകാണിച്ചിട്ടുണ്ടു്. അതുചിതവുമത്രെ. 'ഇ'കാരം ചേർന്ന ഒരു വാക്കും, 'ഈ'കാരംതന്നെ ഒരു വാക്കും, ഇവയുടെ ചിഹ്നങ്ങൾ ചേർന്ന രണ്ടു വാക്കും ഈ പാഠത്തിലുണ്ടു്.

'ഈ' എന്നൊരു വാക്കും അതിനൊരു ചിത്രവും കൊടുത്തിട്ടുണ്ടു്. ഈച്ചയാണു്, ചെള്ളാണു്, വണ്ടാണു്, ത്രിമൂർത്തികളിലൊന്നാണു്, മായയാണു്, ബ്രഹ്മമാണു് എന്നിങ്ങനെ അദ്ധ്യാപകരിലാകം കലശൽക്കൂട്ടുന്നുണ്ടു്. ഇക്കാലത്തു നമ്മുടെയിടയിൽ വ്യാക്ഷേപകശബ്ദങ്ങളുടെ സഹായംകൊണ്ടുമാത്രം പ്രചാരത്തിൽ വന്നിരിക്കുന്ന 'മിസ്റ്റിക്' കവിതയുടെ പ്രാരംഭം ഇവിടെത്തന്നെ തുടങ്ങിയിരിക്കയാണു് എന്നു് ആവഴിക്കാരും പറയുന്നുണ്ടു്. ഏതായാലും, അപ്രസിദ്ധമായ ഈ ശബ്ദം ഇവിടെ അപ്രയുക്തമെന്നേ പറവാനുള്ളൂ. തവി എന്ന പദവും അതിനൊരു ചിത്രവും കൊടുത്തിരിക്കുന്നു. ഉത്തരതിരുവിതാംകൂറിൽ ഒരു പാഠശാലയിലെങ്കിലും ആ ചിത്രം കാണിച്ചു തവിയെന്നു പറയിക്കാൻ സാധിക്കയില്ല. 'കയിൽ' എന്നു് എല്ലാവരും പറയുകയും ചെയ്യും. ദേശ്യം എന്ന ദോഷം ഈ പദത്തിനുണ്ടു്. കഴിയുന്നത്ര ഈ ദോഷം പരിഹരിക്കേണ്ടതാണു്.

ക, ച, ട എന്ന ലിപികളാണ് ഏഴാംപാഠത്തിൽ തുടങ്ങുന്നതു്. മലയാളഭാഷയിൽ ഏററവും വിഷമമുള്ളതും എത്ര മനസ്സിരുത്തിയാലും ഭംഗിവരാത്തതുമായ ഒരക്ഷരമാണു ക കാരം. കൈയ്യട മാറി എഴുതുവാൻ സാമർത്ഥ്യമുള്ള ചിലർ ക കാരം നേരെയാകുവാൻ വിഷമമെന്നു പറഞ്ഞു കേട്ടിട്ടുണ്ട്. ഇത്ര വിഷമമുള്ള ലിപി ഇവിടെ എഴുതിക്കാൻ പുറപ്പെടേണ്ടതല്ലായിരുന്നു. ചകാരം വകാരത്തോടു അടുത്തതാകകൊണ്ടു കുറെ മുമ്പെതന്നെ ആകാവുന്നതുമാണ്. ഈ മൂന്നക്ഷരങ്ങൾ വാക്കിൽ ഉപയോഗിച്ചിരിക്കുന്നതു് ഇ, ഈ എന്ന ലിപികളുടെ ചിഹ്നവും കൂടിച്ചേത്താണ്. ഇതു ബാലബുദ്ധിക്കു യോജിച്ചതാണോ? ക, ച, ട എന്ന ലിപികൾകൊണ്ടുതന്നേയും അനന്തരം ചിഹ്നങ്ങൾ ചേത്തും വാക്കുകൾ പഠിപ്പിക്കേണ്ടതാണ്. കീരി, ചീര, വടി എന്ന മൂന്നു വാക്കുകൾ കൊടുത്തിരിക്കുന്നു. 'കീരി'യുടെ ചിത്രം നന്നായിട്ടില്ല. 'ചീര'യുടെ ചിത്രം പേരെഴുതിയില്ലെങ്കിൽ എഴുതിയവർതന്നെ മാറിപ്പോകുവാനിടയുണ്ട്. വടിമാത്രം ചിത്രംകൊണ്ടു ഫലപ്രദമാണ്.

എട്ടാംപാഠം പരീക്ഷയ്ക്കുള്ളതാണ്. ഇവിടെ മൂന്നക്ഷരംകൊണ്ടുള്ള രണ്ടു വാക്കുമുണ്ട്. പരിശീലിച്ചിട്ടില്ലാത്ത ഒന്നു് ഈവിധ പാഠങ്ങളിൽ ചേക്കുന്നതു ബുദ്ധിപൂവ്വമെന്നു തോന്നുന്നില്ല.

'ഉ'കാരവും അതിന്റെ ദീർഘവും അടുത്ത പാഠത്തിൽ പഠിപ്പിക്കുന്നു. അവയ്ക്കു് ഓരോ വാക്കും കൊടുത്തിട്ടുണ്ട്. "ഊമ" എന്ന വാക്കു പഠിപ്പിക്കുവാൻ ഈ ചിത്രംകൊണ്ടു് എന്തു ഫലമാണുള്ളതു്? പത്താം പാഠത്തിനു 'ഉ'കാര 'ഊ'കാരങ്ങൾക്കു വരാവുന്ന വിവിധചിഹ്നങ്ങളും വ്യഞ്ജനങ്ങളോടു ചേത്തിരിക്കുന്നു. ആ പട്ടിക ഒൻപതാംപാഠത്തിലായാൽ പാഠം വിജയമാകും. മുൻ സ്വീകരിച്ചരീതിക്കു് ഐകരൂപ്യവും സിദ്ധിക്കുമായിരുന്നു. പത്താംപാഠത്തിലെ വാക്കുകളും ചിത്രങ്ങളും ഫലപ്രദംതന്നെ. പക്ഷേ കൂട്ടിനകത്തു് ഒരു കിളികൂടി ഉണ്ടായിരുന്നാൽ അധികം നന്നു്.

പതിനൊന്നാംപാഠം പരീക്ഷാപാഠമാണ്. അതിൽ രണ്ടോ, മൂന്നോ കൃതികൾ പ്രയോഗിച്ചിട്ടുണ്ട്. അനന്തരം ആറു വാക്യങ്ങൾ പഠിപ്പിക്കുന്നു. ഇവയിൽ പ്രയോഗിച്ചിരിക്കുന്ന കൃതികൾ ഒന്നുംതന്നെ ഒററ വാക്കിൽ ചേത്തിട്ടില്ല. അവിടെ പ്രയോഗിച്ചിരിക്കുന്ന കൃതികൾ ഇങ്ങോട്ടെടുത്തുമില്ല. ഇതു് അശേഷവും യുക്തിപൂവ്വമല്ല.

അടുത്ത പാഠം ഒരു പട്ടികകൊണ്ടാരംഭിക്കുന്ന ഇ, വി, ഉ, കു, ച്യ, തു, ന, രു എന്നീ അക്ഷരങ്ങളും അവയുടെ ദീർഘങ്ങളും ആവത്തിച്ചുറപ്പിക്കുന്നു. അതിനുശേഷം അക്ഷരങ്ങളെ ക്രമാനുസൃതമായി അടക്കി വ്യ

ഞ്ജനങ്ങൾക്ക് 'ഇ'കാര 'ഉ'കാരസംവൃതചിഹ്നങ്ങൾ കൊടുത്തിരിക്കുന്നു. ഈ ഘട്ടത്തിൽ 'ത'കാരമുപേക്ഷിച്ചു 'ട'കാരം സ്വീകരിച്ചതെന്തിന്? മുൻ ഒരു പാഠത്തിൽ അതു കാണിച്ചിട്ടുണ്ടെന്നു സമാധാനം പറയാം. എന്നാൽ 'ട'കാരത്തിനുതന്നെ ഈ വേഷം കെട്ടിച്ചാൽ മതിയായിരുന്നില്ലേ?

പതിമൂന്നാംപാഠത്തിൽ 'അ'കാരവും അതിൻെറ ദീർഘാനുസ്വാര വിസർഗ്ഗങ്ങളും ഒരു വ്യഞ്ജനത്തിൽ ദീർഘാനുസ്വാരവിസർഗ്ഗചിഹ്നങ്ങളും ചേർത്തിരിക്കുന്നു. അനന്തരം അകാരംകൊണ്ടും ദീർഘംകൊണ്ടും മററു ചില വ്യഞ്ജനങ്ങൾമൂലം ചിഹ്നങ്ങൾ ഉപയോഗിച്ചും വാക്കുകൾ നിർമ്മിച്ചിരിക്കുന്നു. ദീർഘാനുസ്വാരവിസർഗ്ഗചിഹ്നങ്ങൾ 'ക'കാരത്തോടു ചേർത്തുകാണിച്ചതിനുപകരം പാഠത്തിൻെറ അന്ത്യത്തിലുള്ള വാക്കുകളിൽ പെട്ടിരിക്കുന്ന വ്യഞ്ജനങ്ങളുടെ ദീർഘാനുസ്വാരങ്ങൾ കാണിച്ചാൽ കുട്ടികൾക്കു കുറച്ചുകൂടി സൌകര്യമാകുമായിരുന്നു. 'ക'കാരം ഈ വാക്കുകളിൽ ചേർക്കാതിരുന്നതു ശോചനീയംതന്നെ.

അടുത്ത പാഠം 'ഞ ണ' എന്ന രണ്ടു ലിപികളും അവ ചേർന്ന വാക്കുകളും ആണ്. **മണി, ഞാറ** എന്നു രണ്ടു വാക്കുകളും പഠിപ്പിക്കാം. ഞാറയെന്നതു ഒരു പക്ഷിയോ, മരമോ എന്നു സംശയം വരുന്ന ദിക്കിൽ ഈ ചിത്രം ഉപകരിക്കും. ഞാറവൃക്ഷത്തിൻെറ ചിത്രം കണ്ടാൽ ഏറിയതു് ഒരു മരമെന്നു പറഞ്ഞേക്കും. അതാണോ ഒന്നാംപാഠപുസ്തകത്തിലെ ഒരു വാക്കിനു് ഉണ്ടായിരിക്കേണ്ട ഗുണം?

പതിനഞ്ചാംപാഠം അവസാനിക്കുന്നതോടുകൂടി അക്ഷരമാല ഏതാണ്ടുപൂർത്തിയാകുന്നു. നാലുകൃതികൾ ഒററവാക്കായിത്തന്നെ പഠിപ്പിച്ചു് അവയെ വാക്യങ്ങളിൽ പ്രയോഗിപ്പിക്കുന്നു. "**കണികാണണം**" ഈ വാക്കിൽഭൂരിഭാഗവും 'ണ'കാരംതന്നെ. കുട്ടികൾ വായിക്കുന്ന ദിക്കിൽ വിഷമം നേരിടും. "**കുതിര ചാടണം, കുരുവി പാടണം**" എന്താണീവാക്യങ്ങളുടെ അർത്ഥം? ഏണം എണം എന്ന വിധായക പ്രത്യയംചേർത്തുണ്ടാക്കിയ കൃതികളാണു മേൽ കണ്ടവരണ്ടും. '**ചാടണം**' എന്ന വിധായകത്തിനു ശീലം എന്നർത്ഥമെങ്കിൽ അതു നിഗീർണ്ണ കർത്തൃകമാകും. ചാടുക എന്ന നടുവിനയെച്ചമാണു കർത്താവു്. അപ്പോൾ വാക്യം വൈധികരണ്യമായിട്ടേ ഇരിക്കു. കുതിരയ്ക്കു് എന്നു പ്രയോഗിക്കുന്നതാണു അഭീഷ്ടം. അല്ല ഈ വിധായകം പ്രാർത്ഥകമാണെങ്കിൽ 'ഏ' പ്രത്യയവും കൂടിചേർത്തു ചാടണേ (ചാടണമെ) എന്നാക്കേണ്ടതായിരുന്നു. വിധി, കൃത്യം എന്നു രണ്ടർത്ഥവുംകൂടി ഈ പ്രകാരത്തിനുണ്ടു്. അങ്ങനെയാണെങ്കിൽ കുതിരയോടു ചെയ്യുന്ന വലിയ അപരാധമായേക്കും. അതിനു് ഒരു ദിക്കിൽ നില്ക്കാൻ പാടില്ല, ന

ടക്കാൻ പാടില്ല എന്നു വരുന്നതു വ്യാകരണപ്പിഴയേക്കാൾ മഹാപാപമാണ്. ചെറിയ കുട്ടികളെ ആദ്യമായി പഠിപ്പിക്കുന്നതു് ആയുരന്തംവരെ നിലനില്ക്കുന്നതാണ്. വ്യാകരണം ആരു വകവയ്ക്കും! ഇങ്ങനേയും അങ്ങനേയും ആകാം എന്നെല്ലാം മുട്ടാപ്പോക്കും, മുടന്തൻന്യായവും പറയുന്നെങ്കിൽ അതു ഭാവിപൗരരോടും ഭാഷാദേവതയോടും ചെയ്യുന്ന മഹാപരാധമെന്നേ പറവാനുള്ളു.

അടുത്തപാഠം അക്ഷരമാലയെ ക്രമീകരിച്ചു സമുച്ചയിക്കയാണ്. സ്വരങ്ങളിൽ 'ൡ'കാരവും 'എ'കാരവും 'ഒ'കാരവും ഉപേക്ഷിച്ചു. ഖരം അനുനാസികം, 'യ' ഒഴിച്ചുള്ള മധ്യമം 'റ' എന്നിത്രയും മുറയ്ക്കു ഒരു ആവർത്തനപാഠമാക്കിയിരിക്കുന്നു. ചില ലിപികൾകൂടി ഇതിനകം കഴിക്കാമായിരുന്നു. ള, ഹ, ദ, ഒ എന്നിങ്ങനെ ഏതാനുംകൂടി പഠിപ്പിക്കാതിരുന്നതിൻെറ യുക്തി മനസ്സിലാകുന്നില്ല.

അടുത്തപാഠത്തിൽ ചില്ലുകളെ പഠിപ്പിക്കുന്നു. ഇവ ഏതക്ഷരങ്ങളുടെ സ്വരഭ്രഷ്ടരൂപങ്ങളെന്നുകൂടി മനസ്സിലാക്കേണ്ടതായിരുന്നു. അപ്പോൾ 'ള'കാരചില്ലാണ് 'ൾ' എന്നു പറയേണ്ടിവരും. ചില്ലന്തമായി വരുന്ന വാക്കുകൾ സംവൃതോകാരാന്തമാക്കിയാണു സാധാരണ ഉച്ചരിക്കുന്നതു്. കുട്ടികൾ അങ്ങനെ മാത്രമേ ഉച്ചരിക്കയുള്ളു. പാഠത്തിൽ ഉപയോഗിച്ചിരിക്കുന്ന വാക്കുകളെ നമുക്കു നോക്കാം. കാർ, കാറു്, വാൾ, വാളു്, ആൽ, ആലു്, ചിത്രം സ്ഫുടമായിരുന്നാൽ രണ്ടാമിനം വാക്കുകളെ കുട്ടികൾ പറകയുള്ളു. അപ്പോൾ 'ള'കാരം പഠിക്കാത്ത കുട്ടികൾ വായന പഠിക്കട്ടെ എന്നുവച്ചാൽ അതു് ഒരു പുതിയ പ്രസ്ഥാനമായി. കാർ എന്ന പദം മലയാളമെന്നുറച്ചുപോയ എനിക്കു ചിത്രത്തിൻെറ സാരസ്യം മനസ്സിൽ പതിയാതെ ഒന്നു കുഴങ്ങി. അപ്പോഴാണു പാശ്ചാത്യസൂര്യപ്രകാശം തട്ടിയുണർന്നതു്. ഒരു വാഹനത്തിൻെറ ഇംഗ്ലീഷ്പേരാണല്ലൊ അതു്. അടുത്ത വാക്കു 'വാൾ' എന്നു കണ്ടപ്പോൾ എൻെറ നാടൻ ചിത്തവൃത്തി കാറുകൊണ്ടു മാഞ്ഞുപോയതിനാൽ വാളും ഇംഗ്ലീഷെന്നു തോന്നിപ്പോയി. ചുവരിൻെറ ചിത്രം നോക്കിയപ്പോഴാണ് അതു മലയാളമായതു്. 'ആൽ' ഇംഗ്ലീഷോ മലയാളമോ എന്നു ചിത്രംകൊണ്ടും വ്യക്തമാകുന്നില്ല. കഷ്ടം!! 'കാർ' സാധാരണ എല്ലാ കുട്ടികളും കണ്ടിട്ടുണ്ടെന്നാണു പാഠത്തിൻെറ ഉദ്ദേശം. നാട്ടിൻപുറങ്ങളിലുള്ള അനവധി ആളുകൾ ഇന്നും കാറു കണ്ടിട്ടേ ഇല്ല. അങ്ങനെയുള്ള ദിക്കുകളിൽ ഉള്ള കുട്ടികളുടെ കഥ പറയണമോ? പട്ടണങ്ങളിൽ മാത്രം ജീവിച്ചു പ

രിഷ്കൃതോപകരണങ്ങളുടെ സമൃദ്ധിയാൽ മതിമറന്നു സാധുനാടനെ വിസ്മരിക്കരുതെന്നു് ഒന്നാംപാഠപുസ്തകത്തോട് അപേക്ഷിക്കതന്നെ.

പതിനെട്ടാംപാഠം സമസ്തപദങ്ങളുടെ ആരംഭമാണ്. ഇവയിൽ **മലർ വാടി**' അല്പം അധികമല്ലേ? "**ആൺകിളി**" എങ്ങിനെയാണു പഠിപ്പിക്കുന്നതെന്നു മനസ്സിലാകുന്നുമില്ല. 'ൾ' എന്ന ചില്ലിനു മുമ്പു 'ള' പഠിപ്പിക്കണമെന്ന് ഇവനുള്ള അഭിപ്രായംതന്നെ ഗ്രന്ഥത്തിനുമുണ്ടായിരുന്നതു വല്ല പ്രമാദംകൊണ്ടു വിട്ടുപോയതാവാം. അല്ലെങ്കിൽ 'ആൺകിളി പറന്നുവന്ന് ഇവിടെ ഇരിക്കയില്ല.

അടുത്ത പാഠം 'യ, ള, ഴ' എന്നു തുടങ്ങുന്നു. **മുയൽ**മാത്രം സർവ്വസാധാരണമല്ല. നമ്മുടെ നാട്ടിൽ **കയർ** അങ്ങനെയല്ലതാനും. **കാളയും വാഴയും** സുപരിചിതവും ഉചിതചിത്രംകൊണ്ടു വിശദവുമത്രെ.

ഇരുപതാംപാഠം ഒരു പടികടന്നു കയറുന്നുണ്ട്. അതു നന്നായിട്ടുണ്ട്. '**വെയിൽ, മഴ, കുളിർ**' ഈ മൂന്നു വാക്കുകൾക്കുതന്നെ പരസ്പരബന്ധത്തെ കുറിക്കുന്ന ഒരു ശ്രദ്ധിയുണ്ട്. പോര, എങ്കിൽ അടുത്ത നാലു വാക്യങ്ങൾകൊണ്ട് ഒരു തുലാവർഷച്ഛായയെ പ്രദ്യോതിപ്പിക്കുന്നു. പക്ഷേ വാക്യങ്ങൾ കാവ്യച്ഛായയിലാകകൊണ്ട് അല്പം ഉച്ഛൃംഖലമല്ലേ? മഴയുടെ പൊഴിയൽ, കുളിരിൻെറ ഇളകൽ, ഇവ രണ്ടും പദംകൊണ്ടും, മയിലിൻെറ ആട്ടം അർത്ഥംകൊണ്ടും, കാവ്യമായിട്ടുണ്ട്.

അടുത്തപാഠം "എ, ഏ, ഐ" എന്നീ മൂന്നു സ്വരങ്ങളെയാണു പഠിപ്പിക്കുന്നതു്. ഇകാരം പഠിപ്പിച്ച ദിക്കിൽ വ്യഞ്ജനങ്ങളോട് അവയുടെ ചിഹ്നവും ചേർത്തുകാണിച്ചിരുന്നു. ഇവിടെ അങ്ങനെ ഒന്നു ചെയ്തിട്ടില്ല. കുട്ടികളിൽ സംസ്കാരം വർദ്ധിച്ചു വരുന്നതുകൊണ്ടു ചിലതെല്ലാം അവരുടെ ആലോചനയ്ക്കു വിട്ടുകൊടുത്തതായിരിക്കാം. പക്ഷേ അതു ഈ സ്വരങ്ങളെ സംബന്ധിച്ചായതു നന്നായില്ല. '**എരുമ**' എന്നുകഴിഞ്ഞു '**ചെവി**' എന്നു കൊടുത്തിരിക്കുന്നതുകൊണ്ടും.അതു ചിത്രംകൊണ്ടു വായിക്കാവുന്നതുകൊണ്ടും ചകാരത്തിൻെറ ഇടത്തുവശത്തു കിടക്കുന്നതു് എകാരചിഹ്നമെന്നു കുട്ടി ഊഹിക്കും. ഒ, കുട്ടിക്ക് അത്രയും വളച്ച് വന്നാൽ അതു് ആനുഗ്രഹമല്ലേ? **ഐരാവതം** എന്ന പദംകൊണ്ടു് **ഐ** എന്ന അക്ഷരം പറയിച്ചു. ചിത്രം അത്ര ഭംഗിയായില്ല. നിറം വെളുപ്പുതന്നെ ആക്കരുതെ. കൊമ്പു നാലുണ്ട്. ഏതായാലും സങ്കല്പിക്കാനേ കഴിവുള്ളല്ലൊ.

അടുത്തപാഠത്തിൽ '**എ**'കാരങ്ങളെ ആവർത്തിക്കുന്നു. അവിടെ അന്നെ ചിഹ്നനവും നടത്തുന്നുണ്ട്. ഐവർ എന്ന പദത്തിന് അഞ്ചുപേർ

എന്നാൎത്ഥമാണെങ്കിൽ ഐവിരൽ എന്നു പ്രയോഗിച്ച് അഞ്ചു വിരൽ കാണിച്ച പണ്ടത്തെ ഒരു ഒന്നാംപാഠപുസ്തകം രണ്ടാംപതിപ്പിൽ ഐരാവതമാക്കി ക്ലേശിക്കേണ്ടതായിരുന്നില്ല. തമിഴിന്റെ സംസൎഗ്ഗപ്രചുരിമയുള്ള കാലത്ത് ഇതു് ഒരുപക്ഷേ സാധുവായേക്കും. ഇക്കാലത്തു 'അയ്യർ' എന്നെഴുന്നതുതന്നെയാണു ഭംഗി. അല്ലെങ്കിൽ ഐമ്പതു്, ഐന്തുറു് എന്നൊക്കെ ചാടിവരും. ഈ പാഠത്തിന്റെ അവസാനമുള്ള വാക്യം വളരെ ഭംഗിയായിട്ടുണ്ടു്.

ഇരുപത്തിമൂന്നാംപാഠം ഒരു ആവൎത്തനവും പരിശോധനയും നടത്തുന്നു. അടുത്ത പാഠം അക്ഷരമാലയുടെ കഴിഞ്ഞിടത്തോളമുള്ള ആവൎത്തനമാണു്.

(ഈ ലേഖനം നല്ലവണ്ണം ചിന്തിച്ചും നിഷ്കൎഷിച്ചും എഴുതി, ഒരു മാന്യ അദ്ധ്യാപകൻ ഒരദ്ധ്യാപകസമാജത്തിൽ വായിക്കയും അദ്ധ്യാപകന്മാരുടെ സവിശേഷമായ അഭിനന്ദനത്തിനു പാത്രീഭവിക്കയും ചെയ്തിട്ടുള്ളതാണ്. സുദീൎഘമായ ഈ ലേഖനപരമ്പരയുടെ അനന്തരഭാഗങ്ങൾ തുടരെ പ്രസിദ്ധം ചെയ്യുന്നതാണ്. എന്നാൽ ഇതിലെ അഭിപ്രായങ്ങളോടും ഞങ്ങൾ പൂൎണ്ണമായി യോജിക്കുന്നു എന്നൎത്ഥമാക്കേണ്ടതുമില്ല. ഗു. പ.)

---

# ചിന്താക്രാന്തയായ ശകുന്തള *

(ജി. ശങ്കരക്കുറുപ്പ്.)

(കിളിപ്പാട്ട്.)

I

പൂവണിക്കടമ്പിന്റെ താഴത്തു ചിന്താക്രാന്ത-
ഭാവയായിരിക്കുന്നു തനിയേശകുന്തള.
നിത്യയൗവനത്തിന്റെ പൂമ്പട്ടാൽ ചമയിപ്പൂ
പ്രത്യഗ്രവാസന്തശ്രീ തടകാനനങ്ങളെ;
'മാലിനി'യൊലിക്കുന്ന സൗമ്യയായ്കാലത്താ;റ്റിൻ-
മേലിഴയുന്നു നീല—ധൂമിക ധൂപംപോലെ;
പൊന്നിളംകതിരവൻ നോക്കുന്നു; താഴത്തേയ്ക്കു
മിന്നിടുമിലകളിൽ—ക്കൂടവേ ചിമ്മി ചിമ്മി;

---

* വിവൎത്തനം.

...ായുന്നു; വനത്തിന്റെ
...ഭൂഷസ്സിനാൽ.

("...
...ദൂരയാണവളുടെ ... ...വധൂരത്നം
തീരെത്തന്മനോരാജ്യം—തന്നിലാണ്ടിരിക്കുന്നു.
മുഖരം ലതാഗൃഹം, മുഖരം ഗുഹാമുഖം,
മുഖരം വനാന്തരം, കോകിലാലാപത്താലേ.
മന്ദമാട്ടുന്നു മേലേ വാസന്തസൽക്കാരാർത്ഥം
സുന്ദരനാനാവർണ്ണ—മൃതുസവോജ്ജ്വലമാല്യം.
ആനന്ദമഗ്നം ലോകം—ദീനയാണവൾമാത്രം!
മാനസം മുഗ്ദ്ധപ്രേമഘോരസംഗമവ്യഗ്രം.

---

## പുസ്തകാഭിപ്രായം

പരാഗം:— ഗ്രന്ഥകർത്താ, സി. മാധവൻപിള്ള.

ദ്രാവിഡവൃത്തനിബദ്ധങ്ങളായ മിസ്റ്റിക്ക് കവിതകളുടെ കാലമാണിതു്. മി: മാധവൻപിള്ളയുടെ ഈ കൃതി നാടോടിരീതിയ്ക്കു് ഒരു വ്യതിയാനമാണു്. ഛന്ദോവൃത്തനിബദ്ധമായ ഒരു ഖണ്ഡകാവ്യമാണു പ്രകൃതഗ്രന്ഥം.

"കേരളത്തിലെ പ്രധാനപ്പെട്ട ജനവിഭാഗമായ നായർസമുദായത്താന്റെ പരിണാമഗതിയിൽ തൽക്കാലം പ്രാപ്തമായിരിക്കുന്ന പ്രതിസന്ധിഘട്ടത്തെ ഈ ഗ്രന്ഥം കഥാരൂപേണ ചിത്രീകരിക്കുന്നു. ആളോഹരിഭാഗഭ്രാന്തുനിമിത്തം നായർതറവാട്ടുകൾ ശിഥിലമായി. കുടുംബബന്ധവും സമുദായബന്ധവും വിനഷ്ടമായി നായന്മാരുടെ പൂർവ്വമഹിമയും സ്ഥാനമാനങ്ങളും അന്തരിച്ചു പരവശമായിരിക്കുന്ന ദുരവസ്ഥ കവി മാധവൻപിള്ള അവർകൾ തന്റെ ഭാവനാശക്തിയിൽക്കൂടി പര്യവേക്ഷണം ചെയ്യുന്നതാണു പരാഗത്തിനു നിദാനമായിത്തീർന്നിരിക്കുന്നതു്" എന്നു അവതാരികാകാരനായ ശ്രീമാൻ മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ പ്രസ്താവിക്കുന്നതിൽനിന്നും കാവ്യസ്വരൂപം വെളിവാകുന്നുണ്ടല്ലോ. സമുദായത്തിലും സാഹിത്യഭൂമിയിലും ഒരുപോലെ സമ്മാന്യനായ അദ്ദേഹത്തിന്റെ മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചതാണു് ഈ കൃതി. ആകെ 42 പേജു

കളം 4 സൎഗ്ഗങ്ങളും ഉള്ള ഈ ഖ
വിശേഷം നല്ലപോലെ പ്രത്യക്ഷ
• ആളോഹരിഭാഗത്തേയും ... പ്പാട
ക്രമത്തേയും പററിയുള്ള അഭിപ്ര ... എല്ലാവരും
ന്നു വരുന്നതല്ല.

“ഗൎഭസ്ഥനാംശിശുവിനും തറവാട്ടുകാത്ത
മൂപ്പന്നുമൊപ്പമവകാശമിതേവിധത്തിൽ
ചേട്ടത്തരങ്ങളിതിലുണ്ടതിളിച്ചുകാട്ടും
സ്വാൎത്ഥപ്പിശാചിനുടെ ദംഷ്ട്രകളെന്നപോലെ”

ഈ ഏൎപ്പാട് ചേട്ടത്തരമോ സ്വാൎത്ഥപ്പിശാചോ ആണോ? “ഒരു മൎത്ത്യന്റെ ജന്മസിദ്ധമാമവകാശങ്ങളിൽ”പ്പെട്ടതല്ലേ അതു്?

അങ്ങിങ്ങു ചാടിയകിടാങ്ങൾ മണത്തുവാലു
മിന്നിക്കിടാക്കളും കളിയാടുവതത്രകണ്ടു.
കണ്ണൊട്ടു ചിമ്മിമൃദുനാസവിടൎത്തിനക്കി
നിന്നുപശുക്കളും നിജബന്ധനശാലതോറും.

ഇതും പിന്നീടുള്ള മൂന്നുനാലുശ്ലോകങ്ങളും സ്വഭാവോക്തിയ്ക്കു മാതൃകകളാണു്. ഇത്തരത്തിലുള്ള പല നല്ല പദ്യങ്ങളും ഈ കൃതിയിലുണ്ടു്. എങ്കിലും “കുഞ്ഞുങ്ങളു ചെറിയ സഞ്ചിയുമായി വിളക്കിൻമുന്നിൽ കടന്നു തിരുനാമജപം തുടൎന്നു.” എന്നു കാണുന്നിടത്തു നാമജപം സഞ്ചിയിൽ സംഭൃതമാണോ എന്നൊരു ശങ്ക. അന്തിയ്ക്കു “തെങ്ങിൻതലയ്ക്കു ടിതളൎന്ന ദിനേശദേവൻ, അങ്ങേക്കിടന്നു കര; മായിളനീർ പറിയ്ക്കാ—നെന്നുള്ളപോലെ; നിലവിട്ടവനെന്തുമാകാം.” തളൎന്നദിനേശൻ ക്ഷീണംതീൎക്കാൻ ഇളനീർ പറിയ്ക്കുന്നതിലെന്താണാവോ അനൌചിത്യം? ഇങ്ങനെ ദിങ്മാത്രമായി ചിലതെല്ലാം പറയാനുണ്ടു്. ഗ്രന്ഥകാരനിൽനിന്നും ശ്രേഷ്ഠതരങ്ങളായ കാവ്യങ്ങളെ പ്രതീക്ഷിക്കാവുന്നതാണെന്നു് ഈ ചെറുഗ്രന്ഥം തെളിയിക്കുന്നു.

കൊല്ലം സുവൎണ്ണപ്രകാശിനിപ്രസ്സവക 1112-ാമാണ്ടത്തെ ഡയറി, പഞ്ചാംഗം, കലണ്ടർ, ചുവർപഞ്ചാംഗം, ഇവ കൈപ്പററി നന്ദി പറഞ്ഞുകൊള്ളുന്നു. ഇവയെല്ലാംതന്നെ നന്നായിട്ടുണ്ടെന്നു പറയുന്നതിൽ ഞങ്ങൾക്കു വളരെ സന്തോഷമുണ്ടു്.

## ...പ്രസിദ്ധീകരണങ്ങൾ

# ...വാ ശ്രീപതിപദ്ധതി

("സുജനപ്രിയ" ... വ്യാഖ്യാനത്തോടുകൂടിയതു്)

വ്യാഖ്യാതാ:— ജ്യോതിഷപ... ...പി. എസ്സ്. പുരുഷോത്തമൻനമ്പൂതിരി.

ജാതകഫലങ്ങൾ പറയുന്നതിനും ആയുർദ്ദായം ഗണിക്കുന്നതിനും പല ഗ്രന്ഥങ്ങൾ ജ്യോതിശ്ശാസ്ത്രത്തിലുണ്ടെങ്കിലും "ശ്രീപതിപദ്ധതി"പോലെ സർവ്വസമ്മതമായ ഒരു ഗ്രന്ഥം ആ വിഷയത്തിലില്ല. വിശേഷിച്ചും ആയുർഗണനത്തിന്നു് ഇതു പ്രയോജനകരമായ ഒരു ഗ്രന്ഥം ഇല്ലെന്നു പ്രസിദ്ധമാകുന്നു. ഇതു് ജ്യോതിശ്ശാസ്ത്രജ്ഞന്മാൎക്കു ദുർല്ലഭമായ ഒരു ഗ്രന്ഥമാണു്.

വില അണ 8.

## രത്നദീപകം

ലഗ്നാദിഭാവഫലങ്ങൾ അറിയുന്നതിനു സാമാന്യജനങ്ങൾക്കുപോലും അത്യന്തം ഉപകരിക്കുന്നതും ഇതേവരെ പ്രസിദ്ധം ചെയ്യിട്ടില്ലാത്തതുമായ ഒരു അപൂർവ്വഗ്രന്ഥം.

വില അണ 4.

## ഭാവാർത്ഥരത്നാകരം

മേഷാദിലഗ്നങ്ങളിൽ ജനിച്ചാലുള്ള വിശേഷഫലങ്ങളും മറ്റും വിശേഷമായി അറിയണമെന്നുള്ളവർ ഈ ഗ്രന്ഥംതന്നെ വായിക്കണം.

വില അണ 8.

## ഗുഹ്യരോഗചികിത്സ

ആരോടും പറയുവാൻ അഭിമാനം അനുവദിക്കാത്ത ഏതുതരം ഗുഹ്യരോഗങ്ങളേയും സ്വയം ചികിത്സിച്ചു ഭേദമാക്കുവാൻ ഉപകരിക്കുന്ന ഒരു അനുഭവചികിത്സാഗ്രന്ഥം.

വില അണ 8.

ജ്യോതിർവിദാഭരണം, ഭാവകുതൂഹലം "ചന്ദ്രപ്രഭ" എന്ന വ്യാഖ്യാനത്തോടുകൂടിയതു്, ധന്വന്തരി അഥവാ ചികിത്സാചിന്താമണി "രത്നദർപ്പണം" എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്, ഭവിഷ്യഫലഭാസ്കരം ഇവ അച്ചടിച്ചു തയാറായിവരുന്നു. കൂടാതെ മററു പല പുസ്തകങ്ങളും ഞങ്ങളുടെ പക്കൽ കിട്ടുന്നതാണു്. ഞങ്ങളുടെ വലിയ ക്യാററ്ലാഗിനെഴുതുക.

എന്നു് ററി. ററി. റെഡ്യാർ,

പ്രൊപ്രൈററർ,

സുവൎണ്ണപ്രകാശിനി പ്രസ്സ്, കൊല്ലം.



REGISTERED No. T. 62.

# ഗുരുന

വിദ്യാഭ്യാസസംബന്ധമായ ... ളലെ ഏക ...

അദ്ധ്യാപകന്മാക്കും കുട്ടികളു ... കന്മാക്കും വിദ്യാത്ഥി കൾക്കും ഉപയോഗപ്രദം ... ദ്യാഭ്യാസം, അദ്ധ്യാപക വൃത്തി, സാഹിത്യം, വ്യവസായം മുതലായ വി വിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തെയ്ക്കു 2 രൂ. 8 ണ.

6 മാസത്തെയ്ക്കു 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു 3 രൂ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചെലവും മുൻകൂട്ടി മണിയാർഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൌനി ക്കുന്നതല്ല. മണിയാർഡറയയ്ക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണി യാർഡർ അയക്കുകയാണ് ഉത്തമം. വി. പി. അയയ്ക്കുന്നതായാൽ അനാ വശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ട്.

മാനേജർ,

ഗുരുനാഥൻ, പറവൂർ.

---

PRINTED & PUBLISHED BY C. N. GOPALAN NAIR
AT THE S. G. PRESS, PARUR.